# മലങ്കര ഇടവക പത്രിക.

പുസ്തകം ൧൩ | ൧൦൭൩ തുലാം | ലക്കം ൧൦

## തിരുവനന്തപുരം പള്ളി മണിമാളിക.

തിരുവനന്തപുരം സുറിയാനിപ്പള്ളിയുടെ ഉപയോഗത്തിലേക്കായി ൫൦൦ രൂപായിൽ അധികം വില വരുന്ന ഒരു വലിയ അമ്മേറിക്കൻ മണി, പ്രസിദ്ധനായ ഒരു സുറിയാനിക്കാരൻ വഴിപാടായി കൊടുത്തിട്ട് ഇപ്പോൾ ഏകദേശം രണ്ടു വൎഷങ്ങളായിരിക്കുന്നു. സുറിയാനിപ്പള്ളികളിൽ എന്നു മാത്രമല്ല, തിരുവിതാംകൂർ എവിടെയും അന്വേഷിക്കുന്നതായാലും ഇത്രയും വലിയ മണികൾ അധികം കാണ്മാനുണ്ടായിരിക്കുന്നതല്ലെന്നു ഉറപ്പായിപ്പറയാം. വില കൊണ്ടും വലിപ്പം കൊണ്ടും സ്വരമാധുൎയ്യം കൊണ്ടും ഈ മലയാളരാജ്യത്തുള്ള മണികളുടെ കൂട്ടത്തിൽ ഒരു പ്രധാന സ്ഥാനത്തെ അൎഹിക്കുന്ന ഈ അമ്മേറിക്കൻ മണി, തിരുവനന്തപുരം സുറിയാനിപ്പള്ളിയിൽ ചെന്നുചേരാൻ ഇടയായതു ഉചിതമായിരിക്കുന്നു. ഭീമപ്രമാണമായ ഈ മണിയുടെ നാദം നാലുപാടും ശരിയായി പ്രവഹിക്കണമെങ്കിൽ ഒരു അറുപതു അടി ഉയരത്തിൽ കുറയാത്ത ഒരു മണിമാളിക ഉണ്ടാവേണ്ടതു് ആവശ്യമാകകൊണ്ടും, ഒരു പത്തായിരം രൂപാ ഒരു വകയ്ക്കും വിനിയോഗിക്കത്തക്ക ദ്രവ്യഭാഗ്യം തിരുവനന്തപുരം സുറിയാനിപ്പള്ളിക്കു സിദ്ധിച്ചുകഴിഞ്ഞിട്ടില്ലാത്തതുകൊണ്ടും, ഈ മണി പള്ളിമുറിയിൽ വൃഥാ തറയിൽ വച്ചിരിക്കുകയാണ. എന്നാൽ ഈ മണിയെ ശരിയായി സ്ഥാപിക്കുന്നതിനെപ്പററി വേണ്ട ആലോചനകൾ ചെയ്യുന്നതിനായി കഴിഞ്ഞ കൎക്കടകം ൧൩-ാം നു- പള്ളിമുറിയിൽ ഒരു യോഗം നടന്നതായി അറിയുന്നതിങ്കൽ വളരെ സന്തോഷിക്കുന്നു. വികാരി ദിവ്യശ്രീ. തോമ്പ്രയിൽ അബ്രഹാം കത്തനാർ അവൎകൾ ഓവൎസീയർ മിസ്റ്റർ സി. ജെ. മാണി, ഹൈക്കോടതി വക്കീൽ മിസ്റ്റർ ഇ. ജെ. ജോൺ എന്നിവരുടെ പ്രത്യേക ജാഗ്രതയിൽ കൂടിയ ഈ യോഗത്തിൽ, തിരുവനന്തപുരം ഇടവകയിൽ പെട്ട മിക്ക സുറിയാനിക്കാരും മറേറാരോകാൎയ്യം പ്രമാണിച്ചു തിരുവനന്തപുരത്തു താമസിച്ചിരുന്ന ഏതാനുംപേരും സന്നിഹിതന്മാരായിരുന്നു. മദ്ബഹായുടെ തെക്കുവശത്തെ ഭിത്തിയോടുചേൎന്നു മൂന്നു നിലയായി ഒരു മണിമാളികയുണ്ടാവണമെന്നും അതിന്റെ മേൽനോട്ടം ഓവൎസീയർ മിസ്റ്റർ സി. ജെ. മാണി, ഓവൎസീയർ മിസ്റ്റർ കെ. വി. കുൎയ്യൻ എന്നിവർ വഹിക്കേണ്ടതാണെന്നും എല്ലാവരും ഏകകണ്ഠമായി സമ്മതിച്ചു. ഉടനെതന്നെ ഒരുപണപ്പിരിവിനു വരിയോല എഴുതിയതിൽ താഴെപ്പറയുന്ന വാഗ്ദാനങ്ങൾ ഉണ്ടായി.

| | | | | |
|---|---|---|---|---|
| വികാരി ദിവ്യശ്രീ. | അബ്രഹാം കത്തനാർ | അവൎകൾ | രൂപാ | ൱ |
| രാ. രാ. | ഒ. എം. ചെറിയൻ | ,, | ,, | ൫ |
| ,, ,, | പി. സി. പിലിപ്പു | ,, | ,, | ൫ |
| ,, ,, | എ. ജി. ജോൺ | ,, | ,, | ൫ |
| ,, ,, | പി. തോമസ് | ,, | ,, | ൫ |
| ,, ,, | വൈ. യോഹന്നാൻ | ,, | ,, | ൭ |
| ,, ,, | ഉമ്മമ്മൻ വൈദ്യൻ | ,, | ,, | ൧൦ |
| ,, ,, | സി. ജേ. മാണി | ,, | ,, | ൧൫ |
| ,, ,, | സി. എബ്രാഹം | ,, | ,, | ൨൫ |
| ,, ,, | എൻ. ററി. കോശി | ,, | ,, | ൭൫ |

ഇതു കൂടാതെ അടിസ്ഥാനവും ഒന്നാമത്തെ തട്ടുവരെയുള്ള സകല പണികളും താൻ സ്വയമായി പണംചിലവുചെയ്തു നടത്താമെന്നു മിസ്റ്റർ ഇ. ജെ. ജോൺ അവ

ർകളും പ്രസ്താവിച്ചു. ഈ മണിമാളിക പണിവകയ്ക്കു ധനസഹായം ചെയ്യുകയും ചെയ്യിക്കുകയും ചെയ്യുന്നതിനു താഴെപ്പറയുന്നവരോടു അപേക്ഷിക്കണമെന്നും ഒരു നിശ്ചയം ഉണ്ടായി.

| | | | | |
|---|---|---|---|---|
| കോട്ടയം | രാ. | രാ. | ഉപ്പൂട്ടിൽ ഇട്ടി അബ്രാഹം | അവർകൾ. |
| ,, | ,, | ,, | താഴത്തങ്ങാടി എറികാട്ടു കല്ലറയ്ക്കൽ അല്ലു | ,, |
| ,, | ,, | ,, | പുത്തനങ്ങാടി സി. ജെ. കുര്യൻ | ,, |
| ,, | ,, | ,, | കെ. സി. മാമ്മൻ മാപ്പിള | ,, |
| അയ്മനം | ,, | ,, | തെക്കേക്കരി ഉലഹന്നാൻ ഇട്ടി | ,, |
| ,, | ,, | ,, | കോട്ടപ്പറമ്പിൽ കൊച്ചു | ,, |
| കുമരകം | ,, | ,, | തുണ്ടത്തിൽ അബ്രാഹം മാത്തു | ,, |
| ,, | ,, | ,, | നല്ലാനിക്കൽ തൊമ്മൻ ചാക്കൊ | ,, |
| ,, | ,, | ,, | പള്ളത്തുശ്ശേരിൽ ഉലഹന്നാൻ | ,, |
| പുതുപ്പള്ളി | ,, | ,, | കരവട്ടു കുഞ്ഞുവക്കി | ,, |
| മുളന്തുരുത്തി | ,, | ,, | ചാലിൽ കൊച്ചുകോര | ,, |
| കണ്ടനാട്ടു | ,, | ,, | തുകലൻ കുഞ്ഞിപൌലൊ | ,, |

ഇപ്പോൾ അവധിയിലിരിക്കുന്ന ഓവർസീയർ മിസ്റ്റർ സി. ജെ. മാണി അവർകൾ തിരുവനന്തപുരത്തു മടങ്ങിയെത്തിയാലുടനെ പ്ലാൻ നിശ്ചയിച്ചു പണി ആരംഭിക്കുമെന്നാണ അറിയുന്നതു. തിരുവനന്തപുരത്തിന്റെ അവസ്ഥയ്ക്കു യോജിച്ച മട്ടിൽ ഈ മണിമാളിക ഭംഗിയായി നിർവഹിക്കപ്പെടുന്നതിനു തിരുവനന്തപുരത്തും അന്യസ്ഥലങ്ങളിലും ഉള്ള യോഗ്യന്മാർ യോജിച്ചു ഉത്സാഹിക്കുമെന്നു വിശ്വസിക്കുന്നു.

---

## "യാക്കോബായസുറിയാനി സുവിശേഷ പ്രചാരസംഘം"

൧൦൮൧-ാമാണ്ടു കന്നിമാസത്തിൽ കോതമംഗലത്തു മർത്തോമ്മാൻ ചെറിയ പള്ളിയിൽ കൂടിയ പൊതുയോഗാലോചനയിൽ നിന്നും ജാതമായ ടി സംഘനടപടികളെയും നിശ്ചയങ്ങളേയും പററി മുൻ ഒരു ലക്കം ഇടവകപ്പത്രികയിൽ പ്രസിദ്ധപ്പെടുത്തിയിരുന്നതു മാന്യ വായനക്കാർ ഓർക്കുന്നുണ്ടായിരിക്കുമെന്നു വിശ്വസിക്കുന്നു. അന്നു നമ്മുടെ സഭാനാവായ ഇടവകപ്പത്രികയിലെ പത്രസ്ഥലം അധികം ചിലവാക്കേണ്ടിവന്നേക്കുമെന്നു ഭയന്നു ശേഷം സംഗതികൾക്കായി ഉടൻ പിന്നാലെ എഴുതി അയച്ചുകൊള്ളാമെന്നു വിചാരിച്ചിരുന്നതിനെ ഇതര ജോലികളുടെ ബഹുത്വംനിമിത്തം ഇതേവരെ സാധിക്കാതെവന്നതിൽ മനസ്താപപ്പെടുകയും മാന്യവായനക്കാരോടു മാപ്പു അപേക്ഷിക്കയും ചെയ്തുകൊള്ളുന്നു.

സംഘക്ഷേമത്തെ പ്രമാണിച്ചു ഒരു ധനശേഖരം ആവശ്യമാണെന്നും അതിലേക്കായി പള്ളി ഇടവകകളെ അംശിച്ചു പണംപ്പിരിവിനായി ആളുകളെ നിയമിക്കണമെന്നും ഈ കൊല്ലത്തിൽ കോതമംഗലത്തു മർത്തമറിയം വലിയ പള്ളിയിൽ കൂടിയ പൊതുയോഗത്തിൽ നിശ്ചയിക്കുകയും ചെയ്തിട്ടുണ്ടു. എന്നാൽ നിയമിക്കപ്പെട്ടവരിൽ മിക്കവരും ടി നിശ്ചയത്തെ പററി യാതൊരു പ്രസിദ്ധികരണവും കാണാത്തതുകൊണ്ടു തങ്ങളുടെ ജോലിയെ നിർവ്വഹിക്കുന്നതിനു കഴിവില്ലാതെ വന്നിരിക്കുന്നു എന്നും മററും പ്രസ്താവിക്കുന്നതായ പല എഴുത്തുകളും ഞങ്ങൾക്കു കിട്ടീട്ടുണ്ടു. ഇടവകജനങ്ങളുടെ ഏകോപിച്ചുള്ള അഭിപ്രായമനുസരിച്ചു ചെയ്യ ഒരു സംഗതിക്കു എഴുത്തുകളിലെ താല്പര്യംപോലെ ഒരു പ്രസ്താവന ആവശ്യമില്ലെങ്കിലും അങ്ങനെ ഒന്നുണ്ടായാൽ കൊള്ളാമെന്നു ഞങ്ങൾക്കും മററു പല മാന്യന്മാർക്കും അഭിപ്രായമുണ്ടു. അതിനാൽ ടി നിശ്ചയമനുസരിച്ചുണ്ടായ ഇടവകകളുടെ വിഭാഗത്തെയും പണം പിരിക്കുന്നതിലേക്കായി സ്ഥിരപ്പെടുത്തീട്ടുള്ള ബ: അച്ചന്മാരുടെയും മാന്യ സഹോദരന്മാരുടെയും പേർവിവരത്തേയും താഴെ ചേർക്കുന്നു.

| പേർവിവരം | ഇടവകകൾ. |
| --- | --- |
| ദിവ്യശ്രീ നെടുന്തള്ളിൽസ്കറിയാകത്തനാർഅവർകൾ<br>മിസ്റ്റർ മാലിൽ മാത്തു ,, | ചേലാട്ടുപള്ളി. കോട്ടപ്പടി പള്ളി, കോതമംഗലത്തു ചെറിയപള്ളി, ടി. വലിയപള്ളി, പോത്താനിക്കാട്ടു പള്ളി, കാരക്കുന്നത്തു പള്ളി. |
| ദിവ്യശ്രീ തറയാററിൽ മത്തായി കത്തനാർ അവർകൾ.<br>മിസ്റ്റർ നെടുമ്പാമ്പാക്കുട മാത്തു. ,, | പാമ്പാക്കുട വലിയ പള്ളി, ടി. ചെറിയപള്ളി, മാമ്മലശ്ശേരി പള്ളി, വടകരപള്ളി, മുളക്കുളത്തു പള്ളി, പിറവത്തു പള്ളി, ഓണക്കൂറ്റു പള്ളി, കിഴുമുറി പള്ളി, രാമംഗലത്തു പള്ളി, ക്രുത്താട്ടുകുളത്തു പള്ളി, പാലക്കുഴ പള്ളി, പുതുവേലിപള്ളി, മണ്ണത്തൂർ പള്ളി. |
| ദിവ്യശ്രീ കിളിനാൽ യോഹന്നാൻ കത്തനാർ ,,<br>,, ഓണാട്ടുതോട്ടത്തിൽയൌസേപ്പ ,, ,, | റാക്കാട്ടുപള്ളി, മാററിടിൽ പള്ളി, കടാതി പള്ളി, കടമററത്തു പള്ളി, കോലഞ്ചേരി പള്ളി, പുത്തൻകുരിശു. പള്ളി, കുറിഞ്ഞി പള്ളി മഴുവന്നൂർ പള്ളി, നീറാംമുകളത്തു പള്ളി. |
| ദിവ്യശ്രീ. ത്രാമ്പിക്കുടി സ്കറിയാകത്തനാർ ,, | കുറുപ്പുംപടി പള്ളി, വേങ്ങൂർ പള്ളി, കന്നക്കുരുടി പള്ളി, പെരുമ്പാവൂർ പള്ളി, അല്ലപ്ര പള്ളി, തുരുത്തിപ്പള്ളി പള്ളി. |
| ദിവ്യശ്രീ കോട്ടേച്ചേരി ജോജ്ജുകത്തനാർ അവർകൾ<br>,, കരിശുങ്കൽ മാണികത്തനാർ ,, | വെങ്ങോല പള്ളി, ഊരയ്ക്കാട്ടു പള്ളി, കിഴക്കമ്പലത്തു പള്ളി, കാക്കനാട്ടു പള്ളി, പള്ളിക്കര പള്ളി, കുഴിയാഞ്ഞാൽ പള്ളി. |
| ദിവ്യശ്രീ അറയ്ക്കപറമ്പിൽ ഇട്ടീച്ചൻകത്തനാർ ,, | (മഞ്ഞപ്ര പള്ളി, പീച്ചാനിക്കാട്ടു പള്ളി) |
| ദിവ്യശ്രീ മേനോത്തുമാലി അച്ചൻ അവർകൾ | അങ്കമാലി പള്ളി, അകപ്പറമ്പു പള്ളി, പീച്ചാനിക്കാട്ടു താബോർ പള്ളി, പൊയ്ക്കാട്ടുശേരി പള്ളി. |
| ദിവ്യശ്രീ ചെമ്മനത്തു യോഹന്നാൻകത്തനാർ ,, | മണക്കുന്നത്തുപള്ളി, ചെമ്പിൽ പള്ളി, തെക്കൻ പറവൂർപള്ളി, മാന്തുരുത്തേൽ പള്ളി, കാഞ്ഞിരമററത്തു പള്ളി. |

മേൽ ലിസ്റ്റിൽ ഉൾപ്പെടാത്തതായ വേറെ ചില പള്ളികളുംകൂടി ഉണ്ട്. എന്നാൽ അങ്ങനെയുള്ള സ്ഥലങ്ങളിൽ നിന്നും പണം പിരിച്ചുകൊള്ളാമെന്ന് ഏൽക്കുന്നതിനു തല്ക്കാലം ആരും ഇല്ലാതിരുന്നതിനാൽ ഏല്പെടുത്തുന്നതിനു സാധിക്കാതെവന്നിട്ടുള്ള വിവരവും ഈ അവസരത്തിൽ പ്രസ്താവിച്ചുകൊള്ളുന്നു. പണം പിരിക്കുന്നതിലേക്കായി നിശ്ചയിക്കപ്പെട്ടിട്ടുള്ള ബ: അച്ചന്മാരും മാന്യ സഹോദരന്മാരും സമുദായാഭിവൃദ്ധിയേയും സംഘക്ഷേമത്തേയും ഓൎത്തു തങ്ങളുടെ ജോലിയെ മനഃപൂൎവ്വമായി നിറവേറ്റുമെന്നും ഇടവക ജനങ്ങൾ സംഘനിശ്ചയമനുസരിച്ചുള്ള വരിസംഖ്യ (ആൾ ഒന്നിനു ഒരു ചക്രത്തിൽ കുറയാതെയുള്ള ഒരു വരിസംഖ്യ മാസംതോറും) കൊടുക്കുന്നതിൽ ഉത്സാഹികളും മനസ്സുള്ളവരും ആയിരിക്കുമെന്നും പൂൎണ്ണമായി വിശ്വസിക്കയും അതിലേക്കായി ഹൃദയപൂൎവ്വം അപേക്ഷിക്കയും ചെയ്തുകൊള്ളുന്നു. സംഘനടത്തിപ്പിലെക്കായും മറ്റും നി. വ. ദി. ശ്രീ. മലങ്കര ഇടവകയുടെ മാർ ദീവന്നാസ്യോസ് മെത്രാപ്പൊലീത്താ തിരുമനസ്സിൽനിന്നും നി. വ. ദി. ശ്രീ. മലങ്കരെ കണ്ടനാട്ട് മുതലായ ഇടവകകളുടെ മാർ ഈവാനിയോസ് മെത്രാപ്പൊലീത്താ തിരുമനസ്സിൽനിന്നും സംഘത്തിലെക്കായി അയച്ചുതന്നിട്ടുള്ള കല്പനകളുടെ ശരിപകൎപ്പുകളും എല്ലാവരുടെയും അറിവിലേക്കായി താഴെ ചേൎക്കുന്നു.

മലങ്കര ഇടവകയുടെ മാർ ദീവന്നാസ്യോസ് മെത്രാപ്പൊലീത്താ

എഴുത്തു.

(മുദ്ര)

ദൈവത്താൽ അനുഗ്രഹിക്കപ്പെട്ടിരിക്കുന്ന നമ്മുടെ ആത്മീയ മക്കളായ "യാക്കോബായ സുറിയാനി മതപ്രചാരസംഘ"ക്കാൎക്കു വാഴ്വു.

നമ്മുടെ സഭയിൽ ഉണ്ടായിരിക്കുന്ന ദുരുപദേശ കയറ്റങ്ങളെ തടുക്കുന്നതിനും സുവിശേഷവേലക്കുറവിനെ നികത്തുന്നതിനും മറ്റുമായി പരിതാപത്തോടും ദൈവഭയത്തോടും കൂടി സുതൃഹന്മാരായ കോതമംഗലത്തു മൎത്തമ്മാൻ ചെറിയപള്ളിക്കാരുടെ ക്ഷണനപ്രകാരം നിങ്ങൾ ഈ കന്നിമാസം ൨൫-ാംനു- അവിടെ സംഘം കൂട്ടുകയും അവിടെ നടന്ന ആലോചനകളേയും നിശ്ചയങ്ങളേയും നാം അതിലേക്കു ചെയ്യേണ്ടിയ സഹകരണങ്ങളേയും വിവരിച്ചു നമ്മുടെ മുമ്പാകെ നിങ്ങൾ അയച്ച കുറി കിട്ടി വായിച്ചുകണ്ടതിൽ നാം അത്യന്തം സന്തോഷിക്കയും ദൈവത്തെ സ്തുതിക്കയും ചെയ്തു.

ഇങ്ങനെ ഒരു സംഘം വടക്കെദേശത്തു ഏറ്റം അത്യാവശ്യപ്പെട്ടിരിക്കയാണ്. ചെയ്തേടത്തോളം നിശ്ചയങ്ങളും നടപടികളും നിങ്ങളുടെ കുറിയിൽനിന്നറിഞ്ഞതിൽ ഏറ്റവും തൃപ്തികരമായിരിക്കുന്നതുകൊണ്ടു, ഈ സംഘത്തിന്റെ നിലനില്പിന്നും അഭിവൃദ്ധിക്കും വേണ്ടിയുള്ള താല്പൎയ്യമേറിയ പ്രാൎത്ഥനയോടും സന്തോഷത്തോടും കൂടി നാം അതിനെ അനുവദിച്ചു രക്ഷാധികാരിത്വത്തെയും സ്വീകരിച്ചിരിക്കുന്നു.

ഇങ്ങനെയുള്ള പ്രവൃത്തികളിൽ ആദ്യ ദൃഷ്ടാന്തക്കാരായി തീൎന്ന കോതമംഗലത്തു പള്ളിക്കാൎക്കും സംഘത്തെ പ്രോത്സാഹിപ്പിക്കുന്നതിനായിട്ടു തങ്ങളുടെ പള്ളികളിലേക്കു ക്ഷണിച്ചിട്ടുള്ള കോതമംഗലത്തു വലിയ പള്ളിക്കാൎക്കും കടമറ്റത്തു പള്ളിക്കാൎക്കും കോട്ടപ്പടി പള്ളിക്കാൎക്കും നാം പ്രത്യേകം നന്ദിപറകയും അവരുടെ ദൃഷ്ടാന്തത്തെ മറ്റു പള്ളിക്കാരും കണ്ടുപഠിപ്പാൻ നാം ആഗ്രഹിക്കയും ചെയ്യുന്നു.

വലിയവരും ചെറിയവരുമായ ഏവരും ഈ സംഘത്തെ യഥാശക്തി സഹായിക്കേണ്ടതും നമ്മുടെ എല്ലാപള്ളിക്കാരും പള്ളിമുതലിൽനിന്നു ഈ സംഘത്തിലേക്കു സഹായം കൊടുക്കേണ്ടതും ആണെന്നു ഇതിനാൽ നാം ആജ്ഞാപിക്കുന്നതുകൂടാതെ നിൎബന്ധിക്ക കൂടി ചെയ്യുന്നു. സംഘനിശ്ചയപ്രകാരമുള്ള പീസ്സ്, ഏറ്റവും നിസ്സാരമായ സംഖ്യ ആകകൊണ്ടു ഏവരും അപ്രകാരം കൊടുപ്പാൻ മടി വിചാരിക്കയില്ലെന്നു മാത്രമല്ലാ കൂടുതൽ കൊടുപ്പാൻ വിചാരിക്കുമെന്നു കൂടി നാം ആശിക്കുന്നു. ഇങ്ങനെയല്ലാതെ ദുരുപദേശങ്ങളെ തടുക്കുന്നതിനും നമ്മുടെ സത്യ വിശ്വാസം പ്രബലപ്പെടുന്നതിനും വേറെ തക്കതായ മാൎഗ്ഗം തല്ക്കാലം ഇല്ലാതിരിക്കുന്നതുകൊണ്ടു ഈ കാൎയ്യത്തിൽ താല്പൎയ്യത്തോടെ നിങ്ങൾ മനഃപൂൎവ്വം ...

പ്രത്യേകം ഗുണദോഷിക്കുന്നു. ബ: നമ്മുടെ സഹോദരൻ മാർ ഈവാനിയോസു മെത്രാപ്പോലീത്താ അവർകളും ഈ കാൎയ്യത്തിൽ താല്പൎയ്യക്കാരനായിരുന്നു വേണ്ടശ്രമങ്ങളെല്ലാം ചെയ്യുമെന്നു നമുക്കു ധൈൎയ്യമുണ്ടെങ്കിലും നിങ്ങളുടെ അപേക്ഷയേയും നമ്മുടെ താല്പൎയ്യത്തേയും കാണിച്ചു അദ്ദേഹത്തിന്റെ പേൎക്കു ഇന്നേദിവസം നാം എഴുതി അയച്ചിരിക്കുന്നതുമാകുന്നു.

നമ്മുടെ സത്യവിശ്വാസത്തെക്കുറിച്ചു സഞ്ചാരപ്രസംഗം ചെയ്യേണ്ടതിലേക്കു സ്വമനസ്സാലെ ഏറ്റുപറഞ്ഞിട്ടുള്ള നമ്മുടെ വാത്സല്യ മക്കളെല്ലാവൎക്കും നാം നന്ദി പറകയും അവരുടെ ഈ ഔദാൎയ്യശീലത്തെ ഏററവും ശ്ലാഘിക്കയും അവരുടെമേൽ സകല വാഴ്വുകളെയും ചൊരിവാൻ അവൎക്കുവേണ്ടി പ്രാൎത്ഥിക്കയും ചെയ്യുന്നതുകൂടാതെ അവരുടെ സഞ്ചാരങ്ങളിൽ ഓരോസ്ഥലങ്ങളിൽ എത്തുമ്പോൾ അവരുടെ ചിലവു അതാതു പള്ളിക്കാർ വഹിക്കണമെന്നും കൂടി നാം ഇതിനാൽ ആജ്ഞാപിക്കുന്നു.

ഇതുപോലെ സഭാകാൎയ്യങ്ങളിൽ ദൈവികവൈരാഗ്യം നിറഞ്ഞ ആത്മീയ മക്കൾ നമ്മുടെ ഇടയിൽ വൎദ്ധിച്ചുവന്നിരുന്നെങ്കിൽ സുറിയാനിസഭ ഏതു സ്ഥിതിയിൽ വന്നുനിന്നേനെ എന്നുള്ളതു നാം പ്രസ്താവിക്കുന്നതിനേക്കാൾ ഊഹിച്ചുകൊള്ളുന്നതു എളുപ്പമാകുന്നു.

നിഖ്യാ, കുസ്തന്തീനോസു, എപ്പെസൂസ, എന്നീ വിശുദ്ധ സുന്നഹദോസുകളിൽ നമ്മുടെ വിശുദ്ധ പിതാക്കന്മാരുടെമേൽ വസിച്ചു അവരെ ലോകത്തിന്റെ പ്രകാശമായിട്ടു വിളങ്ങുമാറാക്കിയ പരിശുദ്ധ റൂഹാ നിങ്ങളുടെമേലും വസിച്ചു നിങ്ങളുടെ സൽശ്രമങ്ങളേയും ഫലവത്താക്കിത്തീൎക്കുമാറാകട്ടെ.

അതു കൃപനിറഞ്ഞിരിക്കുന്ന മാതാവിന്റെയും സകല പരിശുദ്ധന്മാരുടെയും പ്രാൎത്ഥനകളാൽ തന്നെ ആമ്മീൻ.

എന്നു ൧൦൮൬ മകരം ൧൭-ാംനു–
കുന്നംകുളം പള്ളിയിൽനിന്നും. (ഒപ്പു)

മലങ്കര കണ്ടനാട്ടു മുതലായ പള്ളികളുടെ മാർ ഈവാനിയോസു
മെത്രാപ്പോലീത്താ എഴുത്തു.

(മുദ്ര)

ദൈവത്താൽ അനുഗ്രഹിക്കപ്പെട്ടിരിക്കുന്ന റൂഹായിക്കടുത്ത നമ്മുടെ മക്കളായ യാക്കോബായ സുറിയാനി മതപ്രചാരസംഘക്കാൎക്കു ദൈവത്തിൽനിന്നു വാഴ്വും സമാധാനവും ഉണ്ടായിരിക്കട്ടെ.

പാമ്പാക്കുട വലിയ പള്ളി, പള്ളിക്കര പള്ളി, രാമങ്ങലത്തു പള്ളി, കടമററത്തു പള്ളി; കോലഞ്ചേരി പള്ളി, താമരച്ചാൽ പള്ളി, വെങ്ങോല പള്ളി, അല്ലപ്ര പള്ളി, പെരുമ്പാവൂർ പള്ളി, പീച്ചാനിക്കാട്ടു കിഴക്കെ പള്ളി, അങ്കമാലി പള്ളി, അകപ്പറമ്പു പള്ളി, പൊയ്ക്കാട്ടുശേരി പള്ളി, ചക്കരക്കടവു വലിയ പള്ളി, കൊച്ചീ പള്ളി, ചെറുതോട്ടുകുന്നേൽ പള്ളി, കാക്കനാട്ടു പള്ളി, പിറവത്തു പള്ളി, മുളക്കുളത്തു തെക്കേക്കര പള്ളി, മുളക്കുളത്തു കുന്നേൽ പള്ളി, വടകര പള്ളി, പാലക്കുഴ പള്ളി, കൂത്താട്ടുകുളത്തു പള്ളി, മേലാട്ടു പള്ളി, പോത്താനിക്കാട്ടു പള്ളി, കാരക്കുന്നത്തു പള്ളി, കോതമങ്ങലത്തു ചെറിയ പള്ളി, കോതമങ്ങലത്തു വലിയ പള്ളി, കുന്നക്കുരുടി പള്ളി, വേങ്ങൂർ പള്ളി, കുറുപ്പുംപടി പള്ളി, തുരുത്തിപ്പള്ളി പള്ളി, മഴുവന്നൂർ പള്ളി, റാക്കാട്ടുപള്ളി, മാറാടിൽപള്ളി, കറിഞ്ഞിപള്ളി, പുത്തൻകുരിശു പള്ളി, കണ്ണിയാട്ടുനിരപ്പേൽ പള്ളി, കണ്ടനാട്ടുപള്ളി, മുളന്തുരുത്തിപള്ളി, കിഴുമുറിപള്ളി, കോട്ടപ്പടിപള്ളി ഇത്രയും പള്ളികളിൽനിന്നു കോനാട്ടു മാത്തൻ മല്പാൻ മുതലായി ൩൭ പട്ടക്കാരും ൧൦൦ അയ്മേനികളും ഒപ്പിട്ടതായ നിങ്ങളുടെ അപേക്ഷ നമ്മുടെ മുമ്പാകെ കിട്ടി നാം വായിച്ചതിൽ വാളകം രായിമങ്ങലം മുതലായ സ്ഥലങ്ങളിൽ അടുത്തകാലത്തു ദുരുപദേശം ഉണ്ടായിട്ടുണ്ടെന്നും അതിൽനിന്നു സത്യവിശ്വാസികളെ രക്ഷിപ്പാൻ പലരും ആലോചിപ്പാൻ തുടങ്ങിയിട്ടുണ്ടെന്നും ഈ സംഗതിയെപ്പററി കോതമങ്ങലത്തു ചെറിയ പള്ളിക്കാരുടെ താല്പൎയ്യവും കു

ണിതവും അനുസരിച്ച ടി പള്ളിയിൽ ക്രിസ്തുവബ്ദം ൧൯൦൭-ാമാണ്ട കന്നി മാസം ൨൦ നു- ശ്രു: മാർ ബസ്സേലിയോസു കാതോലിക്ക്യാബാവാ തിരുമനസ്സിലെ ഓർമ്മ ദിവസത്തിന്റെ പിറെറദിവസം ൨൧-ാംനു- കൊച്ചുപൌലൂസ റമ്പാൻ അവർകളുടെ അദ്ധ്യക്ഷതയിൽ ഒരു യോഗം കൂടി ആലോചിച്ചു എന്നും ആ ആലോചനയിൽ തല്ക്കാലം പ്രതിഫലംകൂടാതെ കഴിവുള്ളവർ ഈ നല്ലവേലയെ നടത്തെണമെന്നും അതിനു സമ്മതമുള്ളവർ സംഘത്തിൽ പ്രസ്താവിക്കണമെന്നും സംഘക്കാർ പറഞ്ഞതിൽ കോനാട്ട മാത്തൻ മല്പാൻ മുതലായി ൧൭ പട്ടക്കാരും ൭. അയ്മേനികളും സമ്മതിച്ചു പറഞ്ഞു എന്നും മറ്റും വിവരിച്ചു കാണുന്നു. ബ: സഹോദരൻ മാർ ദീവന്നാസ്യോസു മെത്രാപ്പോലിത്താ പോയ മകരം ൧൦-ാംനു- നമുക്കു അയച്ച സാധനത്തിൽ നിങ്ങൾ അദ്ദേഹത്തിന്റെ മുമ്പാകെ ബോധിപ്പിച്ച അപേക്ഷപ്രകാരം സംഘത്തിലേക്കു വേണ്ടതായ താല്പൎയ്യങ്ങൾ നാമും ചെയ്യേണ്ടതാണെന്നും മറ്റും വിവരിച്ചിട്ടുണ്ട.

പ്രിയമുള്ളവരെ! സത്യസഭയുടെ നിലനില്പിനുവേണ്ടി നിങ്ങൾ ചെയ്യുന്ന സകല വേലയും അദ്ധ്വാനവും ദൈവം കണ്ടു അതിനു പ്രതിഫലം ദൈവത്തിൽനിന്നും ലഭിക്കുമെന്നുള്ള ശരണത്തോടെ സകലവും താല്പൎയ്യമായി ചെയ്തുകൊള്ളുകയും വേണം. അതിലേക്കു നാം എന്തെല്ലാം ചെയ്തുതരേണമെന്നു അപേക്ഷിച്ചാലും അവയെ നാം പരിശോധിച്ചു യോഗ്യമാകുന്നപ്രകാരം ചെയ്തുതരുന്നതാകുന്നു.

വേശ്യാദോഷം, മ്ലേച്ഛത, അഹങ്കാരം, വിഗ്രഹാരാധന, ക്ഷുദ്രം, ശത്രുതക്കം, വൈരാഗ്യം, കോപം, ശണ്ഠ, ഭിന്നിതങ്ങൾ, പിണക്കങ്ങൾ, പൈശൂന്യം, കുലപാതകം, മദ്യപാനം ഇവ ചെയ്യുന്നവർ ദൈവത്തിന്റെ മോക്ഷം അവകാശിക്കുന്നില്ലന്നു ഗലാത്തോയക്കാരുടെ ലേഖനം ൫-ാം അദ്ധ്യായം ൧൯ മുതൽ ൨൧ വരെയും വേദവിപരീതിയായ പുരുഷനോടു ഒന്നു രണ്ടു പ്രാവശ്യം ഉപദേശിക്കുമ്പോൾ അനുസരണം കണ്ടില്ലങ്കിൽ ആയവനിൽനിന്നു തടസ്സപ്പെട്ടുകൊൾകാ എന്നു, തീത്തോസിന്റെ ലേഖനം ൩-ാം അദ്ധ്യായം ൧൦-ലും പറഞ്ഞിരിക്കുന്നതുകൊണ്ടു വേദവിപരീതികളോടു അധികമായി സംസാരിക്കയും അവരെക്കുറിച്ചു വ്യസനിക്കയും വേണ്ടാ. അവർ തിന്മകൾകൊണ്ടു മുഴുവനാക്കപ്പെട്ടു നാശത്തിലേക്കുപോകയെ ഉള്ളു. അതിനാൽ പരമാൎത്ഥികളായ സാധുക്കൾ തിന്മപെട്ടവരുടെ വഞ്ചനയിൽ വീണുപോകാതിരിപ്പാനായി അവൎക്കു വേണ്ടി താല്പൎയ്യപ്പെടുക. നിങ്ങളുടെ നല്ലതായ സകല അദ്ധ്വാനങ്ങളിലും നാം സദാ നിങ്ങളെ സഹായിക്കുന്നതാകുന്നു.

നിങ്ങളുടെ അപേക്ഷ അനുസരിച്ചു സംഘത്തിന്റെ രക്ഷാധികാരത്വത്തെയും നാം സ്വീകരിച്ചിരിക്കുന്നു.

വിശേഷിച്ചും സംഘത്തിന്റെപേർ "മതപ്രചാര"മെന്നായിരിക്കുന്നതിനെക്കാൾ "മലങ്കര യാക്കോബായ സുറിയാനി സുവിശേഷ പ്രചാര സംഘ"മെന്നാക്കുന്നതു ഉത്തമമായിരിക്കുമെന്നു നാം അഭിപ്രായപ്പെടുന്നു.

ദൈവീകമായ നിങ്ങളുടെ എല്ലാ പ്രവൃത്തികളും താല്പൎയ്യങ്ങളും ദൈവം കണ്ടു നല്ലതായ പ്രതിഫലം തന്നിൽനിന്നു നിങ്ങൾക്കു ലഭിക്കുമാറാകട്ടെ.

൧൯൦൮-ാമാണ്ട ചിങ്ങമാസം ൨൭-ാം നു-
കോലഞ്ചേരി പള്ളിയിൽ നിന്നും.

(ഒപ്പ്)

നി. വ. ദി. ശ്രീ. മാർ ഈവാനിയോസു മെത്രാപ്പോലിത്താ തിരുമനസ്സിലെ അഭിപ്രായപ്രകാരമാണ സംഘത്തിന്റെപേർ "സുവിശേഷപ്രചാരസംഘ"മെന്നാക്കിത്തീൎത്തിട്ടുള്ളതു. അതുമുതൽ പ്രസിദ്ധീകരണത്തിൽ വിവരിച്ചിട്ടുണ്ട.

എന്നു സിക്രട്ടറിമാർ
മൂവാററുപുഴ മുൻസിപ്പുകോട്ടു വക്കീൽ കെ. പി. പുന്നൂസ.
ടി. കോട്ടിൽ വക്കീൽ കെ. ജെ. ജെയിക്കോബു.

# ആലുവാ തൃക്കുന്നത്തു സിമ്മനാരി നിർവാഹക സംഘംവക രണ്ടാം റിപ്പോർട്ട്.

൧൦൭൪-ന്ന ൧൦ാമൻ മീനം ൧൪-ാനു-മുതൽ ൧൦൭൫-ന്ന ൧൦൭൫. ധനു ൧൫-ാനു- വരെ.

പിതാവും, പുത്രനും, വിശുദ്ധ റൂഹായുമായ ത്രീയേക ദൈവത്തിന്നു സ്തുതി.

അനേകനാളായി വടക്കേദിക്കിൽ ഒരു പൊതുസ്ഥലവും, ഒരു വിദ്യാലയവും ഉണ്ടാകേണ്ടതിന്റെ ആവശ്യകതയെപ്പററി പലക്കും പ്രബലമായ വിചാരം ജനിക്കയും, അതിന്റെ ഫലമായി നി- വ- ദി- ശ്രീ. മലങ്കര ഇടവകയുടെ മാർ ദീവന്നാസ്യോസു മെത്രാപ്പോലീത്താ തിരുമനസ്സിലെ ആലോചനയോടുകൂടി ഈ സ്ഥലത്തു ൧൦൭൪ മീനം ൧൯-ാംനു നി- വ- ദി- ശ്രീ. അങ്കമാലി, കോട്ടയം ഇടവകകളുടെ മാർ അത്താനാസ്യോസു മെത്രാപ്പോലീത്താ തിരുമനസ്സിലെ അദ്ധ്യക്ഷതയിൻകീഴ ഒരു പൊതുയോഗം കൂടുകയും, ആ യോഗത്തിന്റെ ഉദ്ദേശനിവൃത്തിക്കു ഒരു പ്രത്യേകയോഗത്തെ തെരഞ്ഞെടുക്കയും, ആ യോഗക്കാരുടെ മേൽനോട്ടത്തിൻകീഴ ഒരു നിർവാഹകസംഘത്തെ ഏർപ്പെടുത്തി അവർ മുഖാന്തരം സിമ്മനാരി പണി മുതലായതുകൾ നടത്തിവരികയും ചെയ്യുന്ന വിവരം എല്ലാവർക്കും അറിവുള്ളതാണല്ലൊ.

കെട്ടിടം പണിയെ സംബന്ധിച്ചും അതിലേക്കു വേണ്ട പണം ഉണ്ടാകേണ്ട മാർഗ്ഗത്തെപ്പററിയും, മററും ആലോചിക്കുന്നതിനായി രണ്ടാമതു ഒരു പൊതുയോഗം ൧൦ാമൻ മീനം ൧൪-ാനു- നി- വ- ദി- ശ്രീ. മലങ്കര ഇടവകയുടെ മാർ ദീവന്നാസ്യോസുമെത്രാപ്പോലീത്താ തിരുമനസ്സിലെ അദ്ധ്യക്ഷതയിൻകീഴ കൂടുകയും, നിർവാഹകസംഘക്കാരെ ഏല്പിച്ചിരുന്ന ചുമതലകളിൽ അവർ അതുവരെ ചെയ്തിരുന്ന സംഗതികൾക്കു ഒരു റിപ്പോർട്ട് സംഘത്തിൽ വായിക്കുകയും ചെയ്തതിന്റെ ശേഷം പിന്നീടുള്ള അവരുടെ കാര്യനടത്തിപ്പിനു ഒരു റിപ്പോർട്ട് തയാറാക്കി അടുത്തയാണ്ടിൽ കൂടുന്ന പൊതുയോഗത്തിൽ വായിക്കേണമെന്നുള്ള നിശ്ചയമനുസരിച്ചാണു ഇപ്പോൾ ഈ റിപ്പോർട്ട് തയാറാക്കിയിരിക്കുന്നതു.

എന്നാൽ ഒരു കൊല്ലം കഴിഞ്ഞയുടനെ പൊതുയോഗം വിളിച്ചുകൂട്ടുന്നതിനും നടപടികളെ സംബന്ധിച്ചുള്ള റിപ്പോർട്ട് വായിക്കുന്നതിനും ഇടയായില്ല. അതിനുള്ള കാരണം ഈ അവസരത്തിൽ ഒന്നാമതായി പ്രസ്താവിക്കേണ്ടിയിരിക്കുന്നു. രണ്ടാമത്തെ യോഗം കഴിഞ്ഞു ഏറെനാൾ കഴിയുന്നതിനു മുമ്പു നി- വ- ദി- ശ്രീ മാർ അത്താനാസ്യോസുമെത്രാപ്പോലീത്താ തിരുമനസ്സിലേക്കു ദീനം തുടങ്ങുകയും സ്ഥിരമായി ഇവിടെ താമസിപ്പാൻ നിവൃത്തിയില്ലാതെ അകപ്പറമ്പു പള്ളിയിലേക്കു എഴുന്നെള്ളേണ്ടിവരികയും, ദീനം ഇതേവരെ സുഖമാകാഞ്ഞതിനാൽ ഒരു പൊതുയോഗം വിളിച്ചുകൂട്ടുന്നതിനു പ്രയാസമായി വരികയും ചെയ്തതുകൊണ്ടും നി- വ- ദി- ശ്രീ. മലങ്കര ഇടവകയുടെ മാർ ദീവന്നാസ്യോസുമെത്രാപ്പോലീത്താ തിരുമനസ്സിലേക്കു സഭ ഇടപെട്ട അനേക ജോലികൾക്കിടയൽ ഇവിടെ എഴുന്നെള്ളുതിനു സൌകര്യമില്ലാതെ വരികയും, ദേഹസൌഖ്യമില്ലാതിരിക്കയും, ചെയ്തതുകൊണ്ടും ആണു ഈ യോഗം കൂടുന്നതിനു ഇത്രയും കാലദൈർഘ്യം സംഭവിച്ചതു.

ഈ യോഗം കൂട്ടി കണക്കു കേൾപ്പാനും ഇതേവരെ നടന്ന സംഗതികളുടെ ചുരുക്കം പൊതുജനങ്ങൾക്കു മനസ്സിൽ ആകുവാനും, മേൽനടപടികൾക്കു വേണ്ട നിശ്ചയങ്ങൾ ചെയ്വാനും ഇപ്പോൾ എങ്കിലും ഇടയായതിൽ കാരുണ്യവാനായ ദൈവത്തെ സ്തോത്രം ചെയ്യുന്നു.

ഈ അവസരത്തിൽ ടി. സംഘത്തിന്റെ ആരംഭകർത്താവും, സ്ഥിരാദ്ധ്യക്ഷനുമായ നി- വ. ദി. ശ്രീ. മാർ അത്താനാസ്യോസുമെത്രപ്പോലീത്താ തിരുമനസ്സു കൊണ്ടു ഇവിടെ സന്നിഹിതനായിരിപ്പാൻ നിവൃത്തിയില്ലാത്തവിധം ദീനത്തിൽ ഇരിക്കുന്നതിനാൽ തിരുമേനിയെ സംബന്ധിച്ചുള്ള സംഘത്തിന്റെ ദുഃഖത്തെ വ്യസനപൂർവ്വം അറിയിച്ചുകൊള്ളുന്നു.

ഇനി റിപ്പോർട്ടിലേക്കു പ്രവേശിക്കാം. കെട്ടിടത്തിന്റെ തറനിരപ്പുമുതൽ, മേലോട്ടുള്ള പണികൾ മുഴുവനും, രണ്ടാമത്തെ പൊതുയോഗം കൂടിയതിന്റെശേ

ഷമാണ നടത്തീട്ടുള്ളതു. ഇനി വരാന്തത്, വെള്ളതേപ്പു, മുതലായ പണികൾ കൂടി തീൎന്നാൽ കെട്ടിടം പൂൎത്തിയാകുന്നതാണ. ഇതിൽ വരാന്തലിനു കുറെ അധികം പണം ചിലവു ചെയ്യാനുള്ളതും അതിന്റെ പണി ഉടൻ നടത്താതിരുന്നാൽ ഇപ്പോൾ നടത്തീട്ടുള്ള ചില പണികൾക്കു നഷ്ടം നേരിടുന്നതുമാകുന്നു.

കെട്ടിടം പണിവകയ്ക്കുള്ള വരവു ചിലവിനെ സംബന്ധിച്ചു മുൻ തിരട്ടിൻപ്രകാരം ചിലവു സംഖ്യ ൧൦൦൦൦ രൂപാ ൩ അണ ൩ പൈ കഴിച്ചുള്ളതു. ഈ റിപ്പോൎട്ടിൽ പിന്നാലെ വരുന്ന തിരട്ടും ലിസ്തുംകൊണ്ടു മനസ്സിൽ ആകുന്നതാണ.

പതിനായിരം ഉറുപ്പിക ചിലവു ചെയ്തു ഒരു കെട്ടിടം പണിയിച്ചു ഹൈസ്കൂൾ പഠിത്വം ആരംഭിക്കേണമെന്നും, അതിലേക്കുള്ള പണച്ചിലവിലേക്കുംമറ്റും അങ്കമാലി ഇടവകയിൽ ഉൾപ്പെട്ട എല്ലാ പള്ളിക്കാരും ഒരു കൊല്ലത്തെ ആകെയുള്ള വരുമാനം കൊടുക്കേണമെന്നും കൂടിയപക്ഷം നാലു കൊല്ലത്തിനകം ആ സംഖ്യ കൊടുത്തു തീൎക്കേണമെന്നും, ഒന്നാമത്തെ യോഗത്തിൽ ചെയ്തിരുന്ന നിശ്ചയം മുഴുവൻ നടപ്പിൽ വരുത്തുവാൻ സാധിക്കയില്ലെന്നു പള്ളിക്കാരുടെ ഒരാണ്ടത്തെ ആകെയുള്ള വരുമാനം അവരുടെ തിരട്ടിൻപടി തിട്ടപ്പെടുത്തി വന്നതിൽ നിന്നു ബോദ്ധ്യപ്പെടുകകൊണ്ടു, പിന്നീടു മലങ്കര ഇടവയുടെ മാർ ദീവന്നാസ്യോസുമെത്രാപ്പോലീത്താ തിരുമനസ്സിലെ അദ്ധ്യക്ഷതയിൻകീഴ കൂടിയ പൊതുയോഗത്തിൽ അങ്കമാലി ഇടവകയിൽ ഉൾപ്പെടാത്ത പള്ളിക്കാരിൽനിന്നും, ഓരോ മാന്യന്മാരിൽനിന്നും പണം പിരിച്ചെടുത്തു ഒരു വലിയ സംഖ്യ ഉണ്ടാക്കേണ്ടതാണെന്നുംമറ്റും നിശ്ചയിച്ചു.

ഈ നിശ്ചയം അനുസരിച്ചു സംഗതികൾ മുഴുവനും, നടത്തീട്ടില്ലെന്നു വ്യസനസമേതം പറയേണ്ടിയിരിക്കുന്നു. നി. വ. ദി. ശ്രീ. മാർ അത്താനാസ്യോസുമെത്രാപ്പോലീത്താ തിരുമനസ്സിലെ സുഖക്കേടുകൾകൊണ്ടും പണം ചുരുക്കമായിട്ടുമാത്രം പിരിഞ്ഞുകിട്ടുവാൻ ഇടയായതുകൊണ്ടുമാണ കാൎയ്യനടത്തിപ്പിനു വിഘ്നം വരികയും, പണി തീരുവാൻ ഇത്രത്തോളം താമസം ചെയ്തതു.

നി. വ. ദി. ശ്രീ. മലങ്കര ഇടവകയുടെ മാർ ദീവന്നാസ്യോസുമെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു ഈ കെട്ടിടം പണി തീരാതെ കിടന്നതിൽ പരിതപിച്ചു പള്ളിക്കാരെ ഉത്സാഹിപ്പിക്കുന്നതിനു വേണ്ട വിധത്തിലുള്ള കല്പനകൾ അയക്കാതിരുന്നു എങ്കിൽ ഇപ്പഴും ഈ കെട്ടിടം ഈ വിധത്തിൽ കാണുന്നതിനു നമുക്കു സാധിക്കയില്ലായിരുന്നു എന്നുള്ളതു തൎക്കമററ സംഗതിയാണെന്നു ഈ സന്ദൎഭത്തിൽ പ്രസ്താപിച്ചുകൊള്ളുന്നു.

സഭാസംബന്ധമായ അനേകജോലികൾക്കിടയിൽ നമ്മുടെ അഭ്യുദയത്തിനായുള്ള ഈ സംഗതിയിലും തിരുമേനി നമുക്കുവേണ്ടി പരിശ്രമിക്കുന്നതിനും, ഇപ്പോൾ ഈ സംഘത്തിന്റെ ആദ്ധ്യാസനസ്ഥാനം വഹിക്കുന്നതിനും, നമുക്കു ഭാഗ്യമുണ്ടായതിൽ നാം ദൈവത്തെ മഹത്വപ്പെടുത്തികൊണ്ടു തിരുമേനി ദീൎഘായുഷ്മനായിരുന്നു വേണ്ട വിധത്തിൽ നമ്മെ ഭരിക്കുന്നതിനു നമുക്കു ഭാഗ്യം ലഭിപ്പാൻ നാം സൎവ്വശക്തനായ ദൈവത്തോടു പ്രാൎത്ഥിക്കേണമെന്നു അപേക്ഷിക്കുന്നു.

കെട്ടിടം പണിവകയ്ക്കു പള്ളിക്കാരുടെ തിരട്ടിൻപടി വരവേണ്ടും സംഖ്യ ൧൦൯൮ രൂപാ ൯ അണ ൮ പൈ-ൽ ൩൪൬൭ രൂപാ ൧ അണ ൧൧ പൈയും ചില പള്ളിക്കാർ സംഖ്യ ക്ലിപ്തപ്പെടുത്താതെ തന്നതാകെ വരവു രൂപാ ൨൭൦ ഉം കൂടി ആകെ ൩൭൩൭ രൂപാ ൧ അണ ൧൧ പൈ മാത്രമാണ ഇതേവരെ പള്ളികളിൽനിന്നും പിരിഞ്ഞു കിട്ടീട്ടുള്ളതു. പണപ്പിരിവിന്റെ കാൎയ്യത്തിൽ പള്ളിക്കാർ കാണിച്ച ഉദാസീനതയെപററി ഈ അവസരത്തിൽ അല്പമെങ്കിലും പറയാതിരിപ്പാൻ നിവൃത്തിയില്ല. സമ്മതിച്ച സംഖ്യയിൽ ചില പള്ളിക്കാർ ഒട്ടും തരാത്തവരും, ചിലർ ഏതാനും തന്നിട്ടുള്ളവരും, ആണ. ആകപ്പാടെ തീരെ നിസ്സാരമായ ഒരു തുകമാത്രമെ പിരിഞ്ഞുകിട്ടീട്ടുള്ളു എന്നും, അതിൽ അവർ ഉദാസീനത കാണിച്ചു എന്നും ഉള്ളതു മേൽപ്രസ്താപിച്ച കണക്കുകൊണ്ടു സ്പഷ്ടമാണല്ലോ.

മുൻ പറഞ്ഞ രണ്ടാമത്തെ യോഗത്തിൽവച്ചു എണ്ണൂറിൽപരം ഉറുപ്പിക സംഭാവന സമ്മതിച്ചു ഒപ്പിട്ടിട്ടുള്ള മാന്യന്മാരിൽ മിസ്റ്റർ എം. പി. പൈലോവക്കീൽ അവൎകൾ മാത്രമേ ൧൫ രൂപാ തന്നിട്ടുള്ളു. ലിസ്തിൽ ഉൾപ്പെടാത്ത ചിലർ കുറെ സംഖ്യ അയച്ചുതന്നിട്ടുള്ളതു പ്രസ്താപയോഗ്യമാകുന്നു.

ആകപ്പാടേ പള്ളികളിൽ നിന്നുള്ള പിരിവും, ദാനം വന്ന വകയും ഉൾപ്പെടെ ആരംഭംമുതൽ ഇന്നേവരെ മൂവായിരത്തഞ്ഞൂറിൽ-പരം ഉറുപ്പിക വരവും, മൂവായിരത്തിമുന്നൂററമ്പതിൽപരം ഉറുപ്പിക ചിലവും ഉണ്ടു. പതിനായിരം ഉറുപ്പിക കെട്ടിടത്തിനും പഠിതാംവകയ്ക്കു വേറെ പണവും കണക്കാക്കി ആരംഭിച്ചിട്ടു മൂവായിരത്തിച്ചില്വാനം രൂപാമാത്രം നാലു കൊല്ലംകൊണ്ടു പിരിഞ്ഞിരിക്കുന്ന സ്ഥിതിക്കു കെട്ടിടം പണിക്കുറവു തീൎന്നു ൧൦൮൦-ൽ പഠിതാം ആരംഭിക്കുന്നതിനു ഇടയാകാഞ്ഞതു എന്തുകൊണ്ടെന്നു ഇനി വിശേഷിച്ചു പറയേണമെന്നില്ലല്ലോ.

ഇതോടുകൂടി ഓരോ പള്ളികളിൽ നിന്നും തെരഞ്ഞെടുത്തിട്ടുള്ള മേൽയോഗസാമാജികന്മാരെപ്പററി അല്പം പറയേണ്ടിയിരിക്കുന്നു. ഇവർ കൃത്യനിൎവഹണത്തിൽ ജാഗ്രതയുള്ളവർ ആയിരുന്നു എങ്കിൽ പണം കൂടുതലായി പിരിയുന്നതിനും തന്നിമിത്തം കാൎയ്യങ്ങൾ ശീഘ്രം നടക്കുന്നതിനും ഇടയാകുമായിരുന്നു എന്നുള്ളതു ഏവൎക്കും അറിയാവുന്നതാണു.

ഇങ്ങിനെ സിമ്മനാരി കെട്ടിടത്തിന്റെ പണിയെസംബന്ധിച്ചുംമററും ഭാരവാഹികളായ സംഘക്കാൎക്കു പറവാനുള്ളതു കഴിഞ്ഞു. ഇനി മേൽനടപടികൾ ഏതുപ്രകാരം വേണ്ടു എന്നു ഈ മഹായോഗത്തിൽ തീൎച്ചയാക്കേണ്ടതാണു. കഴിഞ്ഞ അനുഭവംകൊണ്ടു ഭാരവാഹികൾക്കു കുറെ അധൈൎയ്യത്തിന്നാണു ഇടയായിട്ടുള്ളതു. ഇതുവരെയും കഴിഞ്ഞതുപോലെയാണ ഇനിയും നടപടി എങ്കിൽ മഹത്തായിരിക്കുന്ന നമ്മുടെ ഉദ്ദേശം എത്രത്തോളം സാധിക്കുമെന്നു അറിഞ്ഞുകൂടാ. അതിനാൽ എല്ലാ സംഗതികളും ഈ മഹായോഗത്തിന്റെ ആലോചനയ്ക്കു പ്രത്യേകവിഷയമാക്കി, വേണ്ടതുപോലെ തീരുമാനിക്കുന്നതു കൂടാതെ കാൎയ്യനടത്തിപ്പിലേക്കുള്ള ഉത്സാഹം എല്ലാവരിലും ഉണ്ടായിരിക്കേണമെന്നു അപേക്ഷിക്കുന്നു.

അവസാനമായിട്ടു ഈ കെട്ടിടം പണിക്കു പല വിധത്തിൽ പ്രയത്നിച്ചിട്ടുള്ളവരായ അങ്കമാലി ഇടവകയിൽ രാ- രാ- അരീയ്ക്കൽ പൌലോ മാത്തു അവൎകൾക്കും, ടി. ഇടവകയിൽ, ചെറിയ വെലിപ്പറമ്പിൽ പൈനാടത്തു രാ. രാ. ഇട്ടീരാ ചെറിയ്യ അവൎകൾക്കും, ആലുവാ പള്ളി ഇടവകയിൽ തേനുങ്കൽ എന്നുകൂടി പേരുള്ള രാ. രാ. മാഞ്ഞൂരു ഉലഹന്നൻ പത്രോസു അവൎകൾക്കും ഈ അവസരത്തിൽ ഹൃദയപൂൎവം നന്ദി പറഞ്ഞുകൊള്ളുന്നു,

തിരട്ടും ലീസ്തും, ഇതുസഹിതം ഹാജരാക്കിയിരിക്കുന്നു. നിൎവ്വാഹകസംഘത്തിന്നുവേണ്ടി സിക്രട്ടറിയും കൂട്ടുഖജാൻജിയുമായ കൊച്ചുപൌലൂസുറമ്പാൻ.

൧൦൭൯- ധനു ൧൪-ാനു-.

---

## സുറിയാനിക്കാരനായ സ്കറിയാ യാക്കോബ്ബുക്കു എഴുതിയ പൊതുവിലുള്ള ഒന്നാം ലേഖനം.

### ൧-ാം അദ്ധ്യായം.

൧. കള്ള ഉപദേഷ്ടാക്കന്മാരുടെ ആക്രമം. ൨൩. ഇവരെ തിരിച്ചറിവാനുള്ള മാൎഗ്ഗം. ൪൨. സഭാചട്ടങ്ങൾ ദൈവാത്മാവിനാൽ ഉണ്ടാക്കപ്പെട്ടവയാണെന്നു.

൧. പ്രിയമുള്ളവരേ! (൧) ദൈവഭക്തിയുടെ വേഷം പൂണ്ടു, ഒട്ടുവളരെ (൨) ചെന്നായിക്കൾ കൂട്ടത്തോടെ കെളകെട്ടി നിങ്ങളുടെ ഇടയിലേക്കു ഇറങ്ങീട്ടുള്ളതായി അറിയുന്നതിൽ ഞങ്ങൾ അത്യന്തം വ്യസനിക്കുന്നു.

൨. നിങ്ങളിൽ പലരും യാക്കോബായ വിശ്വാസത്തിൽ നല്ല സ്ഥിരമുള്ളവരാകയാൽ, കള്ള ഉപദേഷ്ടാക്കളുടെ കൺകെട്ടുവിദ്യകളിലൊന്നും അകപ്പെടുകയില്ലെന്നു ഞങ്ങൾക്കു നിങ്ങളെക്കുറിച്ചു കൎത്താവിൽ നല്ല ധൈൎയ്യമുണ്ടു.

൩. എങ്കിലും നമ്മുടെ കാതലായ വിശ്വാസതത്വങ്ങളെ വേണ്ടുംവണ്ണം ഗ്രഹിച്ചിട്ടില്ലാത്ത ചില ചപലന്മാരും (൩) ബ്യ

(൧) ൨ തിമൊത്തി- ൩. ൫. (൨) യോഹ- ൧൦. ൧൨. (൩) എപ്പെസി- ൪- ൧൪

ദ്ധിഹീനന്മാരും ആയ അന്ധന്മാരെ പറ്റി ഞങ്ങൾ വളരെ ഭയപ്പെടുന്നു.

൪. ഡേവീഡു മുതലായ "പരിശുദ്ധന്മാരു"ടെ അവസാനത്തെ കണ്ടറിഞ്ഞിട്ടും പിന്നെയും നിങ്ങൾ ഒരു ഞാങ്ങണ പോലെ ചാഞ്ചാടുന്നതെന്തു? (൪) അവരുടെ ബുദ്ധികേടു ക്ഷണത്തിൽ എല്ലാവരുടെ ഇടയിലും വെളിപ്പെട്ടില്ലയൊ?.

൫. (൫) ഞെരുഞ്ഞിൽനിന്നു അത്തിപ്പഴം പറിക്കുമാറില്ലെന്നു ഇനി എങ്കിലും നിങ്ങൾ അറിയാത്തതു സങ്കടംതന്നെ.

൬. വേദപുസ്തകത്തെ കക്ഷത്തിൽവച്ചു കിടുകികൊണ്ടു, ക്രുവി ആർത്തു ബഹളം പ്രസംഗിക്കുന്ന എല്ലാ ആളുകളുംദൈവത്താൽ അയക്കപ്പെട്ടവരാണെന്നു വിശ്വസിച്ചുപോകുവാൻതക്കവണ്ണം നിങ്ങളുടെ ബുദ്ധിയെ മന്ദിപ്പിച്ചതാരു?.

൭. അയ്യോ! നിങ്ങളിൽ സത്യവിശ്വാസം വീണ്ടും ഉരുവാകുന്നതുവരെ ഞങ്ങൾ ഹൃദയവേദനയോടിരിക്കും.

൮. (൬) ആകയാൽ, സത്യത്തിന്റെ ആത്മാവിനെയും വഞ്ചനയുടെ ആത്മാവിനെയും വിവേചിച്ചറിവാൻതക്ക പ്രാപ്തി നിങ്ങൾക്കില്ലായ്കയാൽതന്നെ നിങ്ങൾ തെറ്റിപ്പോകുന്നു.

൯. (൭) കഴിയുമെങ്കിൽ തിരഞ്ഞെടുക്കപ്പെട്ടവരെക്കൂടി വഞ്ചിപ്പാൻ തരംനോക്കി നടക്കുന്ന അനേക ദുഷ്ടാത്മാക്കളും അന്തിക്രിസ്തുകളും, കാലത്തിനൊത്ത വേഷത്തിൽ ആദികാലംമുതലെ ലോകത്തിൽ ഉണ്ടെന്നു, തിരുവെഴുത്തിൽ അനേകസ്ഥലത്തു പറയപ്പെട്ടിട്ടുള്ളവയെ നിങ്ങൾ വായിച്ചിട്ടില്ലയൊ.

൧൦. വേണ്ടാ ഒന്നു ചിന്തിപ്പീൻ (൮) എന്റെ നാമത്തിൽ പല കള്ള ഉപദേഷ്ടാക്കന്മാരും കള്ളപ്രവാചകന്മാരും എഴുന്നേറ്റു നിങ്ങളെ തെറ്റിക്കും, എന്നുള്ള ഈ അരുളപ്പാടു എന്തു?.

൧൧. ഇതു ഞങ്ങളല്ലാ ക്രിസ്തുവത്രെ നിങ്ങളോടു പറയുന്നു.

൧൨. ആകയാൽ പ്രിയ സഹോദരന്മാരെ! കള്ള ഉപദേഷ്ടാക്കന്മാർ ഉണ്ടെന്നും അവർ നമ്മെ ഗുണപ്പെടുത്തുവാനല്ല, തെറ്റിക്കുവാനാണു വരുന്നതെന്നും സ്പഷ്ടം.

൧൩. എന്നാൽ പിശാചു, അവനു സ്വസിദ്ധമായ പ്രാകൃത ആകൃതിയിൽ ക്രൂരമായി വെളിപ്പെട്ടു നികൃഷ്ടപ്രകൃതത്തോടോ വരുന്നതു? അല്ലാ.

൧൪. അങ്ങിനെ എങ്കിലൊ—കൊള്ളായിരുന്നു. കള്ളൻ വരുന്നു എന്നു വീട്ടെജമാനൻ അറിഞ്ഞിരുന്നാൽ, തന്റെ വീടു തുരക്കാൻ സമ്മതിക്കാതെ ജാഗരണം ചെയ്യുകൊള്ളുമല്ലൊ.

൧൫. അതിനാൽ അവൻ കുഞ്ഞാട്ടിന്റെ സ്വഭാവത്തെ നടിച്ചു, നീതിമാന്റെ വേഷത്തിൽ ഒതുങ്ങിയും പതുങ്ങിയും എടങ്ങിയും ശാന്തമായും അത്രെ വരുന്നു. എന്തെന്നാൽ, ദൈവഭക്തി ഒരു ആദായസൂത്രം എന്നു അവൻ വിചാരിക്കുന്നു.

൧൬. എന്നാൽ പിശാചിന്റെ ആത്മാവുള്ളവനു, നല്ല കാര്യങ്ങളെ പറവാനും ക്രിസ്തുവിനെ പ്രസംഗിപ്പാനും കഴിയുന്നതെങ്ങിനെയെന്നൊ?.

൧൭. നിങ്ങൾ ഇതിൽ ആശ്ചര്യപ്പെടേണ്ടാ, തിരുവെഴുത്തു എന്തു പറയുന്നു എന്നു കേൾപ്പീൻ.

൧൮. (൯) ഇങ്ങിനെയുള്ള കള്ള അപ്പോസ്തലന്മാർ, കപട വേലക്കാർ, ക്രിസ്തുവിന്റെ അപ്പോസ്തലന്മാരുടെ വേഷം ധരിക്കുന്നവർ അത്രെ.

൧൯. അതു ആശ്ചര്യവുമല്ല; സാത്താൻ താനും (മാലാക്കായുടെ) വെളിച്ചദൂതന്റെ വേഷം ധരിക്കുന്നവല്ലൊ.

൨൦. ആകയാൽ അവന്റെ ശുശ്രൂഷക്കാർ നീതിയുടെ ശുശ്രൂഷക്കാരുടെ വേഷം ധരിച്ചാൽ അതിശയമല്ല. അവരുടെ അവസാനം അവരുടെ പ്രവൃത്തികൾക്കു ഒത്തതായിരിക്കും.

൨൧. ഇങ്ങിനെയുള്ളവർ [വേണ്ടപോലെ] ദൈവത്തെ അറിയുന്നു എന്നു പറയുന്നു എങ്കിലും പ്രവൃത്തികളാൽ അവനെ തള്ളിപറയുന്നു.

൨൨. (൧൦) ഇവർ നിർമ്മലയിലല്ല, ശാഠ്യത്തിൽ അത്രെ ക്രിസ്തുവിനെ പ്രസംഗിക്കുന്നു.

൨൩. ആകയാൽ, അപ്പോസ്തലൻ ചൂണ്ടിക്കാണിച്ചിരിക്കുന്നതായ ഈവക ലക്ഷണങ്ങൾ; ദൈവത്തെ 'അറിഞ്ഞു നടക്കുന്നു എന്നു നടിക്കുകയും ആത്മാവിനെപ്രാപിച്ചു എന്നുപറകയുംചെയ്യുന്ന ഇപ്പോഴത്തെ കള്ളഉപദേഷ്ടാക്കന്മാരിൽ നാംധാരാളം കാണുന്നില്ലയൊ?

(൪) ൨ തീമ- ൩. ൯. (൫) മത്താ- ൭. ൧൬. (൬) ൧ യോഹ- ൪. ൬. (൭) മത്താ- ൨൪.൨൪. (൮) മർക്കൊ- ൧൩.൨൨- (൯) ൨ കോറ- ൧൧.൧൩. (൧൦) ഫീലി- ൧. ൧൫.

൨൪. അവർ ശാഠ്യത്തോടെ തുള്ളിയും ചാടിയും കൊണ്ടല്ലാതെ എവിടെ എങ്കിലും ക്രിസ്തുവിനെ പ്രസംഗിക്കുന്നുണ്ടൊ പ്രവൃത്തിയുടെ സാധുത്വത്തെ നിരാകരിപ്പാൻ അവർ എത്രമാത്രം യത്നിക്കുന്നു.

൨൫. പ്രസവിക്കാത്ത സ്ത്രീകളാണു ഭാഗ്യവതികൾ എന്നു ദൃഷ്ടാന്തം ഉച്ചരിക്കുകയും ഇതിന്റെ തെളിവിലേക്കു, (൧൧) ഗർഭിണികൾക്കും മുലകുടിപ്പിക്കുന്നവൎക്കും ഹാ കഷ്ടം എന്നുള്ള വേദവാക്യം ഉപയോഗിച്ചു വ്യാഖ്യാനിച്ചു പാവപ്പെട്ട സ്ത്രീകളെ വിരട്ടുകയും,

൨൬. പുരുഷന്മാരേയും സ്ത്രീകളേയും ഒന്നുപോലെ വലുതായ പാപത്തിൽ വീഴിപ്പാൻ കൊള്ളാവുന്ന ഈ തരം ഉപദേശം പഠിപ്പിക്കുകയും ചെയ്യുന്നവൻ അന്തിക്രിസ്തുവിന്റെ മുന്നോടിയായ അന്ത്യയോഹന്നാൻ അല്ലെങ്കിൽ പിന്നെ ആരായിരിക്കും.

൨൭. ഇങ്ങനെ പല വിഷപ്പല്ലുകൾ വെളിക്കു ചാടിവന്നിട്ടും അവയെ തിരിച്ചറിവാൻ ശക്തിയില്ലാതെ പിന്നെയും പിശാചിന്റെ വലയിൽതന്നെ കുടുങ്ങി അകപ്പെട്ടു കിടക്കുന്ന സാധുജനങ്ങളെ നിങ്ങളുടെ അവസ്ഥ എത്ര പരിതപിക്കതക്കതു:—

൨൮. അണലി സന്തതികളെ വരുവാനുള്ള കോപത്തിൽനിന്നു ഓടിപ്പോകുവാൻ ഇനി ആരു നിങ്ങൾക്കു വഴി കാണിച്ചുതരും.

൨൯. എന്തെന്നാൽ (൧൨) ഇപ്പോഴെ തന്നെ ചിലർ സാത്താന്റെ പിന്നാലെ തിരിഞ്ഞുപോയല്ലൊ കഷ്ടം.

൩൦. ഞാൻ ഇവ മനുഷ്യപ്രകാരമുള്ള എന്റെ അഭിപ്രായമായിട്ടോ പറയുന്നതു?

൩൧. അല്ല (൧൩) എന്തുകൊണ്ടെന്നാൽ, അന്ത്യകാലങ്ങളിൽ ചിലർ തെറ്റിക്കുന്ന ആത്മാക്കളെയും ഭൂതങ്ങളുടെ ഉപദേശങ്ങളേയും ആശ്രയിച്ചു അസത്യവാദികളുടെ വ്യാജത്താൽ വിശ്വാസത്തിൽനിന്നു വീണുപോകുമെന്നു ആത്മാവു സ്പഷ്ടമായി പറയുന്നു.

൩൨. എന്നാൽ ഈ സംഗതി തിമൊത്തിയോസു മാത്രം അറിഞ്ഞിരുന്നാൽ മതിയെന്നു അപ്പോസ്തോലൻ കരുതുന്നുവോ.

൩൩. അല്ല മലബാർകാരുംകൂടെ അറിഞ്ഞിരിപ്പാൻവേണ്ടി അപ്പോസ്തോലൻ എഴുതിയതത്രെ.

൩൪. എന്തുകൊണ്ടെന്നാൽ സാത്താൻ അവന്റെ തിന്മപെട്ട ഉപദേശം നാടെങ്ങും പരത്തി ആത്മാക്കളെ വേട്ടയാടി പിടിക്കുമെന്നു കർത്താവും അപ്പോസ്തോലന്മാരും മുൻകൂട്ടി ഗ്രഹിക്കയാൽ ഈ ഗൌരവമേറിയ രഹസ്യം എല്ലാസ്ഥലത്തുമുള്ള സകല ക്രിസ്ത്യാനികളും ഒന്നുപോലെ അറിഞ്ഞിരിപ്പാൻ അവർ വാഞ്ഛിക്കുന്നു.

൩൫. ആകയാൽ സഹോദരന്മാരെ കള്ളഉപദേഷ്ടാക്കൾ, ദൈവപുത്രനേയും അവന്റെ കഷ്ടാനുഭവത്തേയുംമറ്റും പറ്റിപദംപ്രതി വൎണ്ണിച്ചുപറയുന്നതു കേൾക്കുമ്പോൾ നിങ്ങൾ സ്വബോധം വിട്ടു വേഗത്തിൽ ഞെട്ടി ഇളകിപ്പോകയും,

൩൬. ദൈവാത്മാവുള്ളവൎക്കല്ലാതെ ഇങ്ങനെ സംസാരിപ്പാൻ കഴിയുമൊ എന്നു വിചാരിച്ചു വഞ്ചിക്കപ്പെട്ടുപോകയും അരുതു.

൩൭. എന്തെന്നാൽ അവർ ക്രൂശിന്റെ ശത്രുക്കൾ അല്ലയൊ ആകുന്നു. സൎപ്പ(൧൫)വിഷം അവരുടെ അധരങ്ങൾക്കു കീഴെ ഉണ്ടു.

൩൮. നിങ്ങളുടെ ഒരു ശത്രു നിങ്ങളെ സ്തുതിച്ചാൽ അതിൽ ചതിയില്ലെന്നു വിചാരിക്കുന്നവർ നിങ്ങളിൽ ആരുള്ളു.

൩൯. അതിനാൽ പ്രിയമുള്ളവരെ (൧൬) എല്ലാ ആത്മാവിനേയും വിശ്വസിക്കാതെ, ആത്മാവു ദൈവത്തിൽനിന്നുള്ളവയൊ എന്നു മുന്നമെ ശോധന ചെയ്വീൻ.

൪൦. ദൈവാത്മാവിനെ ഇതിനാൽ അറിവീൻ.

൪൧. (൧൭) കാതോലിക്കായ്ക്കും ശ്ലീഹായ്ക്കും അടുത്ത നമ്മുടെ ഏക വിശുദ്ധസഭയുടെ ഉപദേശാചാരങ്ങളെ സ്വീകരിച്ചു പ്രവൎത്തിക്കുന്ന ആത്മാവൊക്കയും ദൈവത്തിൽനിന്നാകുന്നു.

൪൨. സഭയെ അനുസരിച്ചു കീഴ്പ്പെട്ടു വരാത്ത യാതൊരാത്മാവും ദൈവത്തിൽ നിന്നുള്ളതല്ല. വരുമെന്നു നിങ്ങൾ കേട്ടിരിക്കുന്ന എതിർ ക്രിസ്തുവിന്റെ ആത്മാവു ഇതുതന്നെ. ആയ്തു ഇ

(൧൧) ലൂക്കൊ- ൨൩. ൨൯. (൧൨) ൧ തിമൊത്തി- ൫. ൧൫. (൧൩) ൧ തിമൊത്തി- ൪. ൧.
(൧൪) ഫിലിപ്പി- ൩. ൧൮. (൧൫) റോമാ- ൩. ൧൩. (൧൬) ൧ യോഹ- ൪. ൧.
(൧൭) വിശ്വാസപ്രമാണം ൩-ാം ഭാഗം.

ല്പോൾ തന്നെയും നിങ്ങളുടെ ഇടയിൽ ഉണ്ടു.

൮൩. എന്നാൽ സഹോദരന്മാരെ, നമുക്കു സാൎവ്വത്രികയായി സഭയാൽ നിയോഗിക്കപ്പെട്ടിരിക്കുന്ന മതോപദേശങ്ങൾ കേവലം മനുഷ്യജ്ഞാനത്താൽ മാത്രം നിൎമ്മിക്കപ്പെട്ടവയാണെന്നു നിങ്ങൾ നിരൂപിക്കുന്നുവൊ.

൮൪. അതരുതെ — എന്തുകൊണ്ടെന്നാൽ തങ്ങളുടെ ഗുരുവും കൎത്താവും ആയ മിശിഹായോടുള്ള സ്നേഹംനിമിത്തം തന്റെ തിരുനാമമഹത്വത്തിന്നായി, അംഗവൈകല്യം മുതലായ പല കഷ്ടനഷ്ടങ്ങൾ സഹിച്ചിട്ടുണ്ടെന്നു പ്രസിദ്ധിയുള്ളവരായ അനേകം പരിശുദ്ധ പിതാക്കന്മാർ ഒന്നിച്ചുകൂടി,

൮൫. വിശുദ്ധാത്മസഹായത്താൽ ആലോചിച്ചു ഏക അഭിപ്രായമായി എഴുതിയുണ്ടാക്കീട്ടുള്ള ഒരു പ്രമാണമാണു നമുക്കു ഇന്നുള്ളതു. അതിനെ ആശ്രയിച്ചത്രെ നമ്മുടെ നടപടികൾ —

൮൬. ക്രിസ്ത്യാനിമാൎഗ്ഗത്തിന്റെ പ്രചാരത്തിനു വേണ്ടി പുറജാതികളിൽനിന്നും;

൮൭. ദുരുപദേശത്തേയും തെററായ വ്യാഖ്യാനങ്ങളേയും ഇല്ലായ്മ ചെയ്യുവാനുള്ള ശ്രമത്തിൽ സ്വജാതികളിൽ നിന്നും വളരെ ഞെരുക്കങ്ങളും പീഡകളും സഹിച്ചും സഹിപ്പാൻ ഒരുങ്ങിയും,

൮൮. പ്രാണനെക്കൂടി ഗണ്യമാക്കാതെ നടക്കുകയും, ഒടുവിൽ രക്തസാക്ഷികളായി മരിക്കയും ചെയ്തിട്ടുള്ള അനേകം പരിശുദ്ധന്മാർ ഒന്നിച്ചുകൂടിയ ഒരു യോഗത്തിൽ, വിശുദ്ധാത്മ സാന്നിദ്ധ്യവും ആലോചനയും ഒരിക്കലും ഇല്ലെന്നു വരുന്നതല്ലല്ലൊ.

൮൯. ആകയാൽ ഇതത്രെ നമ്മുടെ പ്രമാണത്തിന്റെ നിഷ്കളങ്കതയെക്കുറിച്ചു കൎത്താവിൽ നമുക്കുള്ള പ്രശംസ,

൯൦. എന്തുകൊണ്ടെന്നാൽ ദൈവത്തിന്റെ നിറവെല്ലാം ഇതിലല്ലൊ ദേഹരൂപമായി വസിക്കുന്നു.

൯൧. അതിനാൽ സൎവ്വ പൂൎവ്വികസഭകളും ഇതിന്റെ സത്യത്തെ സംബന്ധിച്ചു സാക്ഷ്യം പറകയും ചെയ്യുന്നു.

൯൨. ആകയാൽ പ്രിയപ്പെട്ടവരെ! വിശുദ്ധാത്മാവിന്റെ ജ്ഞാനവും ദീൎഘദൃഷ്ടിയും മഹത്വവും ശക്തിയും അന്നും ഇന്നും എന്നും ഒന്നുപോലെ ആകയാൽ ഇതിൽ അധികമായൊ ഇതിനു എതിരായൊ ഒരു രക്ഷാമാൎഗ്ഗം ലോകത്തിൽ അവസാനകാലംവരെ ഉണ്ടാവാൻ പാടുള്ളതല്ല.

൯൩. അതല്ലാ, ഉണ്ടാകുമെന്നും ഉണ്ടായിട്ടുണ്ടെന്നും വിശ്വസിച്ചാൽ നാം പരിശുദ്ധാത്മാവിന്റെ വിജ്ഞാനത്തെ നിന്ദിക്കയത്രെ ചെയ്യുന്നു.

൯൪. അതരുതെ അതിനാൽ പരിശുദ്ധാത്മാവു മുഖാന്തിരം പിതാക്കന്മാരോടു അരുളിച്ചെയ്തതുപോലെ കന്യകമറിയം ദൈവമാതാവാണെന്നു സമ്മതിക്കാത്തവനെങ്കിൽ,

൯൫. കുൎബ്ബാന സാക്ഷാൽ കൎത്താവിന്റെ ശരീരരക്തങ്ങൾ ആണെന്നു വിശ്വസിക്കാത്തവനെങ്കിൽ, പരിശുദ്ധന്മാരോടുള്ള മദ്ധ്യസ്ഥപ്രാൎത്ഥന അനാവശ്യമെന്നു തൎക്കിക്കുന്നവനെങ്കിൽ, മരിച്ചുപോയ വിശ്വാസികൾക്കുവേണ്ടി പ്രാൎത്ഥിക്കുന്നതു പാപമെന്നു പറയുന്നവനെങ്കിൽ ഇങ്ങനെയുള്ളവനെ നിങ്ങൾ വീട്ടിൽ കൈക്കൊള്ളരുതു. അവനു കുശലം പറകയും അരുതു.

൯൬. ഇങ്ങനെയുള്ളവരെ സല്ക്കരിക്കുന്നവൻ ആശ്വാസപ്രദന്റെ ശത്രുവും സാത്താന്റെ കൂട്ടാളിയും അല്ലയൊ ആകുന്നു.

൯൭. ഇവ ഉപദേശിക്കുകയും പ്രബോധിപ്പിക്കയും ചെയ്ക.

൯൮. പിന്നെയും പ്രിയമുള്ളവരേ! പട്ടക്കാരുടെ കൈവെപ്പുകൂടാതെ ആൎക്കും പരിശുദ്ധാത്മാവിനെ ലഭിക്കുന്നതല്ലെന്നും പാപമോചനത്തിനുള്ള അധികാരം പട്ടക്കാൎക്കേയുള്ളു എന്നും ഉള്ള നമ്മുടെ ഭക്തിക്കൊത്ത വിശ്വാസത്തെ അനുസരിക്കാതെ അന്യഥാ ഒരുവൻ ഉപദേശിച്ചാൽ അവൻ ഒന്നും തിരിച്ചറിയാതെ തൎക്കങ്ങളേയും വാഗ്വാദങ്ങളെയും പററി വ്യാധിതനായി ഇരിക്കുന്നു. ഇതിനാൽ നമുക്കു വഞ്ചനയുടെ ആത്മാവിനെയും സത്യത്തിന്റെ ആത്മാവിനെയും തിരിച്ചറിവാൻ കഴിയും.

൯൯. എന്നാൽ ഞാൻ ഒരു പുതിയ അറിവോ നിങ്ങൾക്കു എഴുതുന്നതു: അല്ലാ ആദിമുതൽ നമുക്കുള്ള പഴയ കല്പനയത്രെ.

൱൦. നിങ്ങൾ ആദിമുതൽ കേട്ടപ്രകാരം അനുസരിച്ചു നടപ്പാനുള്ള കല്പന ഇതുതന്നെയാകുന്നു.

൱൧. അതിനാൽ നമ്മുടെ സത്യസഭയുടെ ഉപദേശങ്ങൾക്കു അനുസരിച്ചു

നാം ജീവിച്ചാൽ കൎത്താവായ യേശു ക്രിസ്തുനിമിത്തം പിതാവായ ദൈവ ത്തോട് നമുക്കു സമാധാനമുണ്ടു.

൩൨. നമ്മുടെ ദൈവവും പിതാവുമായവനും നമ്മുടെ കൎത്താവായ യേശുവും നിങ്ങളുടെ ഹൃദയങ്ങളെ നേരെയാക്കി ശത്രുവിന്റെ കെണിയിൽ നിന്നു നിങ്ങളേയും ഞങ്ങളേയും ഒന്നുപോലെ കാത്തുരക്ഷിക്കുമാറാകട്ടെ.

## ൨-ാം അദ്ധ്യായം.

൧. നവീകരണത്തെ പാമ്പു വഞ്ചിക്കുന്നതു. ൨൧. ഇവക്കുണ്ടാകുന്ന ഇശ്ചാഭംഗം.

൧. പ്രിയമുള്ളവരെ പിശാചിന്റെ കൌശലത്തെ കുറിച്ചു നിങ്ങൾ അറിയാതെ ഇരിപ്പാൻ ഞങ്ങൾക്കു മനസ്സില്ലാ.

൨. അവന്റെ ആഴമേറിയ ഉപായത്തെ നാം അറിയാത്തതിനാലല്ലയൊ നമ്മിൽ അനേകംപേർ തെററിപ്പോകുന്നതു.

൩. നമ്മുടെ ആദിമാതാവായ ഹവ്വായെ വഞ്ചനയുടെ അധിപതിയായ സാത്താൻ വഞ്ചിച്ചതു ഏതൊരു അവസരത്തിലായിരുന്നു എന്നു നിങ്ങൾ അറിയുന്നുവൊ.

൪. നവീകരണക്കാർ സഭാചട്ടങ്ങൾക്കൊന്നിനും കീഴ്പ്പെടാതെ, ക്രിസ്തു അവിടെ ഉണ്ടെന്നും ഇവിടെ ഉണ്ടെന്നും കേട്ടു സ്വാതന്ത്ര്യമായി തപ്പിനടക്കുന്ന പ്രകാരം,

൫. ഒരു ദിവസം ഹവ്വാ ആദത്തെ ക്രൂടാതെ തോട്ടിൽ തനിച്ചു സഞ്ചരിച്ചു കൊണ്ടിരുന്നപ്പോഴായിരുന്നു.

൬. ആ തരത്തിനു, സാത്താൻ ഹവ്വായുടെ അടുക്കൽ ചെന്നു മുന്നക്രൂട്ടം ഭാഗ്യത്തെക്കുറിച്ചു പ്രസംഗിക്കുന്നു.

൭. തോട്ടത്തിന്റെ നടുവിലുള്ള വൃക്ഷത്തെ സാത്താൻ ഹവ്വായെ ചൂണ്ടി കാണിച്ചുംകൊണ്ട,—ഈ പഴത്തിൽ നിന്നു നിങ്ങൾ ഭക്ഷിക്കുന്ന നാളിൽ ഒന്നാമതു കണ്ണുകൾ തുറക്കപ്പെട്ടുമെന്നും രണ്ടാമതു ദൈവത്തെ പോലെ ആകുമെന്നും മൂന്നാമതു നന്മതിന്മകളെ അറിയുന്നവരാകുമെന്നും തന്നേ.

൮. ഇതുപോലെതന്നെയല്ലയൊ ഇന്നത്തെ പുഞ്ചമണ്ണി മുതലായ സൎപ്പങ്ങളും, വേലി ഇല്ലാതെ കുത്തഴിഞ്ഞു കിടക്കുന്ന നവീകരണ തോട്ടത്തിൽ ചെന്നിട്ടു,

൯. അവിടെ, ഭൎത്താവിനെ ക്രൂടാതെ നടക്കുന്ന നവീകരണക്കാരെ സ്വൎഗ്ഗത്തിനു നേരെ ചൂണ്ടികാണിച്ചുംകൊണ്ടു,

൧൦. ഇതാ പരിശുദ്ധാത്മാവിരിക്കുന്നു എന്നും, ഞങ്ങൾ പറയുന്നതു കേട്ടു പ്രവൃത്തിക്കാമെങ്കിൽ ഒന്നാമതു ക്ഷണത്തിൽ നിങ്ങളുടെ കണ്ണു തുറക്കപ്പെട്ടുമെന്നും രണ്ടാമതു ഉടനെ ക്രിസ്തുവിനെപ്പോലെ ആകുമെന്നും മൂന്നാമതു സുറിയാനിക്കാരുടെ മൂഢതയുടെ ഗുരുലഘുത്വത്തെ അറിയാറാകുമെന്നും പ്രസംഗിക്കുന്നു.

൧൧. പാമ്പിന്റെ ഉപദേശം ഒത്തതാണെന്നും അതിൽ പിശകില്ലെന്നും പരമാൎത്ഥബുദ്ധിയായ ഹവ്വാ ആലോചനയില്ലാതെ വിചാരിച്ചതിനാൽ, അവൾ ദൈവകല്പനയെ അനുസരിക്കാതെ അറിവിന്റെ വൃക്ഷത്തിന്റെ ഫലത്തിൽ നിന്നു ഭക്ഷിച്ചു.

൧൨. എന്നതുപോലെ തന്നെ ഇന്ന്, പാവപ്പെട്ട നവീകരണക്കാർ, യാതൊരു ആലോചനയും പരിശോധനയുംക്രൂടാതെ, കള്ള ഉപദേഷ്ടാക്കന്മാരുടെ ഉപദേശങ്ങൾക്കു ചെവി കൊടുക്കുകയും അവരുടെ പ്രസംഗങ്ങൾ ആഹാരത്തിനു നല്ലതെന്നും കാഴ്ചയ്ക്കു ഭംഗിയുള്ളതെന്നും ബുദ്ധിയുണ്ടാക്കുവാൻ ആഗ്രഹിക്കതക്ക വചനമെന്നും വിശ്വസിച്ചു ഭക്ഷിക്കുകയും ചെയ്യുന്നു.

൧൩. എന്നു മാത്രമല്ല, അവളോടുക്രൂടെ അവളുടെ ഭൎത്താവിനും കൊടുത്തു എന്നു എഴുതിയിരിക്കുന്നപ്രകാരം ഇവർ ഈ ഉപദേശം തങ്ങളുടെ ഭൎത്താവിന്റെ ഗോത്രത്തിലുള്ള സുറിയാനിക്കാൎക്കും കൊടുത്തു ഭക്ഷിപ്പിക്കുന്നു.

൧൪. ആകയാൽ ആദാമും ഹവ്വായും കനി ഭക്ഷിച്ചശേഷം, പാമ്പു പറഞ്ഞതുപോലെ അവർ ദൈവത്തെപ്പോലെയായിതീൎന്നൊ ഇല്ല. നഗ്നന്മാരായിതീരുകയാൽ അത്തി ഇലകളെ അന്വേഷിക്കുന്നു.

൧൫. ഇതുപ്രകാരം നവീകരണക്കാരും എളുപ്പത്തിൽ കൈ പൊക്കി കനി പറിച്ചു രക്ഷപെട്ടശേഷം മുമ്പിലത്തേതിലും ദുഷ്ടതയേറിയ ഏഴാത്മാക്കളെ ഉള്ളത്തിൽ വഹിച്ചുംകൊണ്ടു നീരുള്ള സ്ഥലത്തെ അന്വേഷിക്കുന്നു.

൧൬. അതിനാൽ പ്രിയ സഹോദരന്മാരെ ഈ വക പൈശാചിക ഉപദേ

ഷ്ടാക്കന്മാരിൽ സത്യമുണ്ടെന്നു നിങ്ങൾ വിശ്വസിച്ചു വഞ്ചിക്കപ്പെട്ടുപോകരുതെ.

൧൭. ആകയാൽ ഞാൻ പറയുന്നതു എന്തു. ഈ വകനിമിത്തം ദൈവകോപം അനുസരണക്കേടിന്റെ മക്കളുടെ മേൽ വരുന്നു എന്നു ശ്ലീഹാ ആരെക്കുറിച്ചു എഴുതിയിരിക്കുന്നു.

൧൮. കുറെ മുമ്പു നമ്മോടു എതിർത്തുനിന്ന (൧) യന്നേശായ ഡൊവീസും യംബ്രേശായ വിദ്വാൻകുട്ടിയും ഇപ്പോൾ എവിടെ. ഫലംകൊണ്ടല്ലയൊ വൃക്ഷത്തെ അറിയേണ്ടതു'.

൧൯. പ്രസംഗകാരന്റെ പുസ്തകത്തിൽ എഴുതപ്പെട്ടിരിക്കുന്ന പ്രകാരം, (൨) ഇവരുടെവായിലെ വചനങ്ങളുടെ ആരംഭം ഭോഷത്വവും അവരുടെ സംസാരത്തിന്റെ അവസാനം ദുഷ്ട ഭ്രാന്തും തന്നെ. ഇതു എത്ര സത്യം.

൨൦. ആകയാൽ പ്രിയപ്പെട്ടവരെ! വിവേകികളോടെന്നപോലെ ഞാൻ പറയുന്നു. ഞാൻ പറയുന്നതിനെ വിവേചിപ്പീൻ.

൨൧. അല്ലാഞ്ഞാൽ, ന്യായവിസ്താരനാളിൽ, തോട്ടത്തിൽ സഞ്ചരിക്കുന്ന ദൈവപുത്രന്റെ ശബ്ദത്തെ കേൾക്കുമ്പോൾ നിങ്ങൾ അന്ധകാരമാകുന്ന അത്തിഇലകളെ കൂട്ടിത്തുന്നി നരകത്തിനടിയിൽ ഒളിപ്പാൻ ബദ്ധപ്പെട്ടും.

൨൨. പുഞ്ചമണ്ണി എന്നെ വഞ്ചിച്ചു, ഞാൻ തിന്നുപോയി എന്നു നീ അന്നു പറഞ്ഞാൽ യാതൊരു പ്രയോജനവും ഉണ്ടാകയില്ല.

൨൩. യഹോവായായ ദൈവം "കുഞ്ഞാ, തോമ്മാമ്മേ," നീ എവിടെ എന്നു വിളിച്ചുചോദിക്കുമ്പോൾ, എന്റെ ചട്ടയും പുടവയും ഉടുപ്പുമെല്ലാം ഉപദേശി കൊണ്ടുപൊയ്ക്കളഞ്ഞതിനാൽ ഞാൻ നഗ്നനാകകൊണ്ടു ഭയപ്പെട്ടൊളിച്ചിരിക്കുന്നു എന്നു നീ അന്നു പറഞ്ഞാൽ അവിടെ കേൾക്കാൻ ആരു.

൨൪. ആകയാൽ അന്നു ദൈവം എരിയുന്ന കോപത്തോടെ ഇവരോടു കല്പിക്കുന്നതെന്തായിരിക്കുമെന്നു കേൾപ്പീൻ.

൨൫. അനീതി പ്രവൎത്തിക്കുന്ന സകലരുമായുള്ളോരേ നിങ്ങൾ എന്നെ വിട്ടുപോകുവീൻ എന്നുതന്നേ.

൨൬. അവിടെ നിങ്ങൾ,— പാത്രിയക്കീസുബാവായും കൊച്ചുമെത്രാച്ചനും സകല പരിശുദ്ധന്മാരും ബാവാകക്ഷികളും ദൈവരാജ്യത്തിൽ ഇരിക്കുന്നതും നിങ്ങളോ പുറത്തു തള്ളപ്പെടുന്നതും കാണുമ്പോൾ കരച്ചിലും പല്ലുകടിയും ഉണ്ടാകും.

൨൭. ആ സമയം, പല കള്ള ഉപദേഷ്ടാക്കളുടെ വചനത്തിൽ സത്യമുണ്ടെന്നു വിശ്വസിച്ചു മനസ്സാക്ഷികൊത്തവണ്ണം വെടിപ്പായി ജീവിച്ചവരുമായ അനേകംപേർ, ദൈവസന്നിധിയിൽ അടുത്തുവന്നു, 'കൎത്താവേ, കൎത്താവേ ഞങ്ങൾക്കും കൂടെ തുറക്കേണമേ എന്നു പറഞ്ഞു മുട്ടിത്തുടങ്ങും.

൨൮. അപ്പോൾ കൎത്താവു അവരോടു "നിങ്ങൾ എവിടെനിന്നു വരുന്നു" എന്നു ചോദിക്കുകയും, "ഞങ്ങൾ നിന്റെ നാമത്തിൽ പ്രവചിക്കുകയും ഭൂതങ്ങളെ പുറത്താക്കുകയും വളരെ ശക്തികളെ പ്രവൎത്തിക്കുകയും ചെയ്ത വിദ്വാന്മാരല്ലയൊ എന്നു അവർ മറുപടി പറകയും ചെയ്യും.

൨൯. അപ്പോൾ ദൈവം അവരോടു പറയുന്ന മറുപടി, ഞാൻ നിങ്ങളെ അറിയുന്നില്ലാ എന്നാകുന്നു.

൩൦. ഇതിന്റെ രഹസ്യം എന്തു. പ്രവചിക്ക മാത്രമല്ലാ അത്ഭുതങ്ങളെ പ്രവൃത്തിക്ക കൂടി ചെയ്തിട്ടുള്ളവരെ ദൈവം അറികയില്ലന്നൊ.

൩൧. അതെ, ദൈവം അവരെ അറിയുന്നില്ല. നിങ്ങൾക്കു എന്നിൽ ഒരു കാൎയ്യവും ഇല്ലാ എന്നു ദൈവം തീൎത്തുപറയുന്നു.

൩൨. എന്തുകൊണ്ടെന്നാൽ അവർ, സ്വൎഗ്ഗത്തിൽ പേരെഴുതപ്പെട്ടിട്ടുള്ള സഭകളിലെങ്ങും നിന്നു ചെറിട്ടുള്ളവരല്ലാത്തതിനാൽതന്നെ.

൩൩. ഞാൻ എനിക്കുള്ളവയെ അറികയും എനിക്കുള്ളവ എന്നെ അറികയും ചെയ്യുന്നു എന്നരുളപ്പാടുണ്ടല്ലൊ.

൩൪. ആകയാൽ തനിക്കുള്ള ആടുകളെ അവൻ പേരു ചൊല്ലി വിളിക്കുകയും അവക്കു വാതിൽകാവല്ക്കാരൻ തുറന്നുകൊടുക്കുകയും ചെയ്യുന്നു.

൩൫. ഇതിനാൽ അല്ലയൊ ഞാൻ എല്ലാം മുമ്പുകൂട്ടി നിങ്ങളോടു പറഞ്ഞുവല്ലൊ എന്നു കൂടി സ്നേഹം നിറഞ്ഞ നമ്മുടെ അരുമനാഥൻ ഒടുവിൽ നമ്മോടു കല്പിച്ചിരിക്കുന്നതു.

൩൬. എന്നിട്ടും നിങ്ങൾ ഒന്നും അറി

(൧) ൨ തിമൊത്തി ൩. ൮. (൨) പ്രസംഗകാരൻ ൧൦. ൧൩.

യാത്തവരെപ്പോലെ, പേപിടിച്ചു ജ്ഞാനകേടായി നടക്കുന്നവരുടെ പിന്നാലെ ഓടിതുടങ്ങുന്നതു എന്തു?.

൩൧. ആകയാൽ, ആട്ടിൻതൊഴുത്തിൻവാതിലൂടെ കടക്കാൻ മനസ്സില്ലാതെ വേറെ വഴിയായി വരുന്ന ബുഭുക്ഷയുള്ള ഓനായ്ക്കളായ ✤ പുഞ്ചമണ്ണി, (൩) എടമണ്ണി, കേരമണ്ണി, ബൃത്തു, നാഗൽ എന്നിവരുടെയും ഇവരെപ്പോലെയുള്ളവരുടേയും പുളിച്ച മാവിൽനിന്നു സൂക്ഷിച്ചുകൊള്ളുവീൻ.

൩൨ ഇങ്ങനെയുള്ളവർ, "നിങ്ങൾ തോട്ടത്തിലുള്ള സകല വൃക്ഷങ്ങളിൽനിന്നും ഭക്ഷിക്കരുതെന്നു (൪) ദൈവം പരമാർത്ഥമായി പറഞ്ഞിട്ടുണ്ടോ എന്നു ഹവ്വായോടു ചോദിച്ചപ്രകാരം,

൩൩ വിശുദ്ധ കുർബാന സാക്ഷാൽ ശരീരരക്തങ്ങളായി സ്വീകരിക്കണമെന്നു ദൈവം വേദപുസ്തകത്തിൽ പരമാർത്ഥമായി പറഞ്ഞിട്ടുണ്ടോ എന്നു ചോദിക്കുന്നു.

൩൪ (൫) ഞങ്ങൾ മരിക്കാതെ ഇരിപ്പാനായിട്ടു, അതിൽനിന്നു ഭക്ഷിക്കരുതെന്നു ദൈവം അരുളിച്ചെയ്തിട്ടുണ്ടെന്നു ഹവ്വാ പറഞ്ഞപ്പോൾ,

൩൫ "നിങ്ങൾ മരിക്ക ഉണ്ടാകയില്ല നിശ്ചയം" എന്നു പാമ്പു പറഞ്ഞപ്രകാരം തന്നെ,

൩൬ ഇന്നത്തെ കള്ള ഉപദേഷ്ടാക്കന്മാർ, നിങ്ങൾ മരിക്കാതെയിരിക്കണമെങ്കിൽ എന്റെ ഓർമ്മക്കായിട്ടു ഇപ്രകാരം ചെയ്വീൻ എന്നു ദൈവം നിശ്ചയമായി പറഞ്ഞിട്ടുള്ളതിനെ അനുസരിച്ചു പ്രവൃത്തിക്കണമെന്നു ഉപദേശിക്കുന്നു.

൩൭ ആകയാൽ ഇപ്രകാരമുള്ള ഉപദേഷ്ടാക്കന്മാരത്രെ, "ഞങ്ങൾ നിന്റെ നാമത്തിൽ പ്രസംഗിക്കുകയും പ്രവചിക്കയും ഒക്കെ ചെയ്തിട്ടുണ്ടല്ലോ എന്നു പറഞ്ഞു വാതുക്കൽ വന്നു മുട്ടുകയും ഒടുവിൽ മുട്ടിതിരിഞ്ഞുപോകുകയും ചെയ്യുന്നതു.

൩൮ അതിനാൽ എന്റെ പ്രിയപ്പെട്ട സഹോദരന്മാരെ, നിങ്ങൾ മാമ്മോദീസായാൽ ക്രിസ്തുയേശുവിനെ പരിഗ്രഹിച്ചപ്രകാരം സഭയുടെ ഉപദേശത്തിനൊത്തവണ്ണം വരവണ്ണം മാറാതെ വിശ്വാസത്തിൽ ഉറച്ചും തത്വജ്ഞാനവും വെറും വഞ്ചനയും കൊണ്ടു ആരും നിങ്ങളെ കവർന്നുകളയാതെയും ഇരിപ്പാൻ നോക്കുവിൻ.



## കാലം ചെയ്തു മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ അവർകളുടെ ശ്രാദ്ധം.

പരുമല സിമ്മനാരിയിൽ കാലം ചെയ്തു ഈ വന്ദ്യപിതാവിന്റെ ഓർമ്മ ഈ തുലാം (സുറിയാനികണക്കിൽ) ൨൦-ാം തീയതി ശനിയാഴ്ച പതിവുപോലെ അഘോഷിക്കപ്പെടുകയുണ്ടായി. മാർ അത്താനാസ്യോസ് മെത്രാപ്പോലീത്താ അവർകളുടെ ആലസ്യംമൂലം വടക്കോട്ടു പോകുവാൻ വലിയ തിരുമേനി ഒരുങ്ങിയിരുന്നു എങ്കിലും ദീനത്തിനു കുറെ ആശ്വാസമുണ്ടെന്നു കേൾക്കയാൽ മാർ ഈവാനിയോസു മെത്രാപ്പോലീത്താ അവർകളെ അഘോഷിക്കാൻ ചുമതലപ്പെടുത്തുകയും വലിയ തിരുമനസ്സുകൊണ്ടു പരുമലയ്ക്കു നീങ്ങുകയും ചെയ്തു. മലങ്കര ഇടവകയുടെ വടക്കെ അറ്റം മുതൽ തെക്കെ അറ്റംവരെ എല്ലാ ഇടവകകളിൽനിന്നും കണക്കില്ലാതെ ആളുകളും വന്നുകൂടിയിരുന്നു. ൧൭-ാം തീയതി വ്യാഴാഴ്ചമുതൽ ൨൧-ാം തീയതി ഞായറാഴ്ചവരെ ദിവസേന രണ്ടിൽ കുറയാതെ പ്രസം

✤ പുരാതന ഗ്രന്ഥങ്ങളിൽ ഈ പേരുകാണുന്നില്ല.
(൩) മത്തായി ൩. ൧. (൪) ആദ്യപുസ്തകം ൩. ൧. (൫) ൩ാം വാക്യം.

ഗങ്ങൾ നടത്താൻ ഏൎപ്പാടു ചെയ്ത പ്രോഗ്രാം പ്രസിദ്ധപ്പെടുത്തിയിരുന്നതനുസരിച്ചു മുറയ്ക്കു പ്രസംഗങ്ങളും നടന്നുകൊണ്ടിരുന്നു. കൂടിയ ജനങ്ങൾക്കെല്ലാം സുഖമായിരിപ്പാനൊ നില്പാനൊ പോലും സ്ഥലം മതിയാകാത്തവണ്ണം ആൾക്കൂട്ടം അധികമായിരുന്നു. എങ്കിലും ദൂരസ്ഥന്മാരായ വളരെപ്പേരും ഉടനുടൻ പൊയ്ക്കൊണ്ടിരുന്നതിനാൽ ഈ അസൌകൎയ്യത്തിനു കുറെ ഭേദമുണ്ടായി. കാലം ചെയ്ത പിതാവിന്റെ മദ്ധ്യസ്ഥതയെ അപേക്ഷിച്ചു പ്രാൎത്ഥിപ്പാനും വഴിപാടിടുവാനും വന്നുകൂടിയ ബഹുജനങ്ങളുടെ കൂട്ടത്തിൽ ക്രിസ്ത്യാനിസഭയിലെ നാനാവൎഗ്ഗങ്ങളിലും ഉൾപ്പെട്ടവരേയും ഹിന്തുക്കളേയും കൂടെ കാണ്മാനുണ്ടായിരുന്നു. മാമ്മൻ ഉപദേശിയുടെ പ്രസംഗം കേട്ടിളകി സ്ഥിരബുദ്ധിയില്ലാതെ തീൎന്ന പല ഭ്രാന്തന്മാരേയും ഇവിടെ കൊണ്ടുവരികയുണ്ടായി. ദൂരദേശങ്ങളിൽ നിന്നും വന്നിരുന്ന പലരോടും ചോദിച്ചതിൽ വിശുദ്ധ പിതാവിന്റെ പ്രാൎത്ഥനമൂലം രോഗശമനം പ്രാപിച്ചവരും സന്താനമില്ലാതിരുന്നിട്ടു സന്താനം ലഭിച്ചവരും, എന്നുവേണ്ട പല തരത്തിൽ ഓരോ അനുഭവങ്ങൾ ലഭിച്ചവരായിരുന്നു അവിടെ കൂടിയിരുന്നതിൽ ഏറിയ ഭാഗവുമെന്നു മനസ്സിലായി. ഒരു പരിശുദ്ധന്റെ പ്രാൎത്ഥനയ്ക്കു എത്രത്തോളം ഫലമുണ്ടെന്നുള്ളതിനു ഇതിൽ അധികം തെളിവു ആവശ്യമില്ല. ആ വിശുദ്ധനോടു പ്രാൎത്ഥിച്ചിട്ടു ഫലം കിട്ടിയവരായ മുപ്പതിനായിരമോ അമ്പതിനായിരമോ ആളുകൾ അനുഭവസാക്ഷി പറവാൻ സന്നദ്ധരായി കൂടിയതു കാണുമ്പോൾ ഇവരെല്ലാം വ്യാജം പറകയാണെന്നു ഒരു വാക്കുകൊണ്ടു തീൎച്ചപ്പെടുത്തികളവാൻ ആൎക്കാണു ധൈൎയ്യം ഉണ്ടാകുന്നതു? ഈ യാണ്ടത്തെ പെരുനാൾ തന്നെയും കോട്ടയത്തു കുന്നുംപുറത്തു മിസ്റ്റർ കോര ജോൺ അവർകളുടെ സ്വന്തചിലവിന്മേലാണു നടത്തിയതു. മുന്നൂറിൽപരം രൂപാ കയ്യിനിൽ വ്യയം ചെയ്തു ഇങ്ങനെ ഒരു അടിയന്തിരം നടത്താമെന്നു ആ ആൾ തീൎച്ചപ്പെടുത്തിയതു അയാളുടെ പ്രാൎത്ഥനയ്ക്കു അതിശയകരമായ മറുപടി കിട്ടിയതുകൊണ്ടാകുന്നു.

മുന്നാണ്ടുകളെ അപേക്ഷിച്ചു ആൾക്കൂട്ടത്തിന്റെ ബഹുത്വത്തിനു എത്രമാത്രം വൎദ്ധനയുണ്ടായിരുന്നുവോ അതുപോലെ വഴിപാടിന്റെ സംഖ്യയിലും അനല്പം കൂടുതൽ ഉണ്ടായിരുന്നു. നടവരവായി ൨൩൦൦-ൽ പരം രൂപായും കുഞ്ഞാനപ്പണമായി ൧൦൦൦ രൂപായും രൊക്കം എണ്ണിക്കണ്ടതിനു പുറമെ പലവക നേൎച്ചകളായി എഴുപതിൽപരം രൂപാ തൂക്കം വെള്ളി സാമാനങ്ങളും എട്ടു രൂപാ തൂക്കത്തിൽ അധികം സ്വൎണ്ണസാമാനങ്ങളും മെഴുകുതിരികൾ മെഴുകുതിരികാലുകൾ മുതലായ പള്ളിസാമാനങ്ങൾ, ചേന, കാച്ചിൽ, നെല്ലു, അരി മുതലായ ഫലമൂലാദികൾ മുതലാ

യവും വളരെ ഉണ്ടായിരുന്നു. സാമാനങ്ങളുടെ വില ഉൾപ്പെടെ ൩൫൦൦ രൂപായ്ക്കുമേൽ ഈ പെരുനാളിന്നു മുതലെടുപ്പുണ്ടായിരുന്നു. പെരുനാൾ ചിലവു ഒരു സഹോദരന്റെ ദാനമായിരുന്ന സ്ഥിതിക്കു അതു കൂടെ കൂട്ടുന്നപക്ഷം ഈയാണ്ടത്തെ മുതൽ കൂട്ടു ൪൦൦൦ രൂപാ എന്നു മൊത്തത്തിൽ പറയാവുന്നതാണു. വഴിപാടുപെട്ടിയിൽ മുഴുപ്പവൻ, കാൽപ്പവൻ, രാശി ഇങ്ങനെയുള്ള നാണയങ്ങൾ കണ്ടതിനാൽ ഓരോരുത്തർ മേന്മൂൽ അനുസരിച്ചല്ല, യഥാശക്തി ദാനം ചെയ്കയായിരുന്നു എന്നു കാണാം. ഇതേവരെ കഴിഞ്ഞ എല്ലാ പെരുനാളുകളിലും വച്ചു ആൾക്കൂട്ടത്തിന്റെ ബാഹുല്യത്തിലും സംഭാവനകളുടെ ആധിക്യത്തിലും ഈയാണ്ടത്തെ പെരുനാൾ വളരെ വളരെ ഉയർന്നുനിൽക്കുന്നു എന്നു പറവാൻ സംശയമില്ല.

"പരിശുദ്ധന്മാരുടെ സംസർഗ്ഗം" എന്ന അപ്പോസ്തോലന്മാരുടെ വിശ്വാസപ്രമാണത്തിൽ ഒരുപദേശവിഷയമാക്കി ശ്ലീഹന്മാർ തന്നെ ഏർപ്പെടുത്തി സഭയിൽ ആചരിച്ചുവരുന്ന ഉപദേശ രഹസ്യത്തിന്റെ മാഹാത്മ്യത്തെ നിർമ്മൂലമാക്കുവാൻ മാമ്മൻ മുതലായ നവീകരണ ഉപദേഷ്ടാക്കൾ എത്രമാത്രം പ്രയത്നിക്കുന്നുണ്ടോ അത്രത്തോളമൊ അതിൽ അധികമൊ ആ സത്യ ഉപദേശത്തിന്റെ പ്രചാരവും വർദ്ധിച്ചുവരുന്നു എന്നുള്ളതിന്നു ഈയാണ്ടത്തെ അനുഭവം ഒരു സാക്ഷിയാകുന്നു. നരകത്തിന്റെ വാതിൽ അതിനോടു പ്രബലപ്പെടുകയില്ലെന്നുള്ള കർത്താവിന്റെ വചനത്തിൽനിന്നു ഒരു വള്ളിയൊ പുള്ളിയൊ വിസർഗ്ഗമൊ മാറിപ്പോകയില്ലെന്നു തീർച്ചയാണ്. ആയിരം ദുരുപദേഷ്ടാക്കൾ കൂടിയാലും അവരുടെ വേലയ്ക്കു ആദ്യം എത്രമാത്രം ശക്തിയുണ്ടെന്നു തോന്നിയാലും കടശ്ശി അതെല്ലാം ഇല്ലാതാകും. ദൈവത്തിന്റെ സഭയും അതിലെ സത്യ ഉപദേശവും അവസാനത്തോളം നിലനിൽക്കും. ഗമാലിയേൽ പറഞ്ഞതുപോലെ ത്യൂദാസ് എന്നൊരുവൻ എഴുന്നേറ്റു വലിയവനാണെന്നു ഭാവിച്ചു എങ്കിലും അവനും അവനോടുചേർന്നവരും നശിച്ചുപോയി; ഗലിലയാക്കാരനായ യൂദാ എഴുന്നേറ്റു വളരെ ആളുകളെ ചേർത്തു എങ്കിലും അവരും നശിച്ചു. അപ്പോസ്തോലന്മാരൊ നിലനിന്നു. അതുപോലെ നമ്മുടെകാലത്തും നമ്മുടെ വിശുദ്ധ സഭയെ നാമാവശേഷമാക്കാൻ വിലാൻകുട്ടിയും ഡെവീഡും അവരെപ്പോലെയുള്ള പല യോഗ്യന്മാരും എഴുന്നേറ്റു വളരെ ആളുകളെ കൂട്ടിച്ചേർത്തു എങ്കിലും അവരാരും പ്രബലപ്പെട്ടില്ല. നമ്മുടെ വിശുദ്ധ സഭയൊ യഥാസ്ഥിതിയിൽ ഇരിക്കുന്നു. ഈ കാലത്തെ ദുരുപദേഷ്ടാക്കളുടെ അനുഭവവും ഇതുതന്നെയാണെന്നു വായനക്കാർ വിശ്വസിച്ചുകൊള്ളട്ടെ.



## പരിശുദ്ധാത്മദാനം.

ഈ വിഷയം സംബന്ധിച്ച കഴിഞ്ഞ ൭-ാം നമ്പ്ര സഭാതാരകയിൽ ഞങ്ങളുടെ കൊച്ചുപത്രാധിപർ അവർകൾ ഒരു പ്രസംഗം എഴുതിയിരുന്നതു ഞാൻ വായിക്കയുണ്ടായി. ആയതിൽ പരിശുദ്ധാത്മാവു ഒരു മെത്രാച്ചന്റെയോമറ്റൊ കൈവെപ്പുമുഖാന്തരമല്ലാ ഇറങ്ങുന്നതു എന്നുംമറ്റും പ്രസ്താവിച്ചിരുന്നു. അന്നുതന്നെ മല്ലപ്പള്ളിപള്ളിയിൽ ഞങ്ങളുടെ കൊച്ചുമെത്രാച്ചൻ ഒരു യോഗം നടത്തുവാൻ നിശ്ചയിച്ചിരിക്കുന്നതായി കേട്ടു. ഇതിന്റെ ഉദ്ദേശം തിരക്കിയതിൽ മെത്രാച്ചൻപോലും തുള്ളുമെന്നു ഉപദേശിമാരും, ഒരുത്തരും തുള്ളുകയില്ലെന്നു മെത്രാച്ചനും വാദിച്ചിട്ടുണ്ടെന്നും ആയതു പരിക്ഷിപ്പാൻ ആകുന്നുവെന്നും മനസ്സിലായി. ഇതു ഒന്നു കാണുകതന്നെ എന്നു നിശ്ചയിച്ച ഞാൻ പകലെ ഹാജരു കൊടുത്തു. സന്ധ്യാനമസ്കാരം കഴിഞ്ഞു സമുദായ സിക്രട്ടറിയായിരുന്ന മുതുതോട്ടത്തു വട്ടച്ചേരിൽ കൊച്ചച്ചൻ അവർകൾ പ്രസംഗം ആരംഭിച്ചു. പരിശുദ്ധാത്മാവു കൈവെപ്പുമുഖാന്തരം മാത്രമെ ഇറങ്ങുകയുള്ളുവെന്നും ഇതിനെതിരായി പറയുന്നതു വേദവിപരീതമാണെന്നും തുള്ളലുംമറ്റും വെറും കഥയില്ലായ്മയാണെന്നും ആയിരുന്നു പ്രസംഗസാരം. ഇതിനെ തുടൎന്നു മെത്രാച്ചനും പ്രസംഗിച്ചു. ഒരു തുള്ളലും അന്നേദിവസം ഉണ്ടായില്ല. എന്നാൽ ഞങ്ങളുടെ സഭാദ്ധ്യക്ഷനും സിക്രട്ടറിയും ഒരുവിധവും, അതിനെതിരായി സഭാനാവായ താരകയും പറയുന്നു. ഇതുകൊണ്ടു താരകയ്ക്കു വല്ല ദുരുദ്ദേശവും ഉണ്ടെന്നു വിചാരിക്കാമോ. പക്ഷെങ്കിൽ നിങ്ങൾ പറഞ്ഞതുപോലെ "കുപ്പായം ഊരിക്കുക" എന്നുള്ളതുതന്നെയോ എന്നിനിക്കു ഒരു സംശയം. നിങ്ങളുടെ കഴിഞ്ഞലക്കം പത്രികയിൽ പറഞ്ഞതുപോലെ കുപ്പായം തൈക്കുന്നതിനു പാണനും അതു ഇടുവിക്കുന്നതിനുമാത്രം മെത്രാച്ചനും എന്നുള്ള വിധം വന്നേക്കും എന്നു മെത്രാച്ചനും വിചാരമുണ്ടായിരിക്കും. ഏതാണു സാധിക്കുന്നതു എന്നു കണ്ടാൽ കൊള്ളാം. ഏതായാലും ഈ പ്രസംഗവിഷയത്തെ സംബന്ധിച്ചു നിങ്ങളോ ലേഖകന്മാരിൽ ആരെങ്കിലുമോ ഒരുപന്യാസം എഴുതി പ്രസിദ്ധപ്പെടുത്തികാണ്മാൻ ആഗ്രഹിക്കുന്നു.

മല്ലപ്പള്ളിൽനിന്നും ഒരു മാൎത്തോമ്മാക്കാരൻ.

---

പരുമലവെച്ചു നടന്ന പ്രസംഗങ്ങളിൽ ഒന്നു ഈ വിഷയമായിരുന്നു. അതു ലഘുലേഖയായി താമസിയാതെ പ്രസിദ്ധപ്പെടുത്താൻ ഇടയുണ്ടു. ഇ. പ. പ.

---

## സൂചനകൾ.

കോട്ടയത്തു ചെറിയ പള്ളിയിൽവെച്ചു പ്രസംഗയോഗങ്ങൾ നടത്താൻ പള്ളിക്കാർ ഒരുക്കങ്ങൾ ചെയ്തുവരുന്നതായി അറിയുന്നു.

❖ ❖ ❖

സിമ്മനാരി സ്ഥാപകനായ കാലംചെയ്ത മാർ യൌസേപ്പ ദിവന്നാസ്യോസു മെത്രാപ്പൊലീത്താ തിരുമനസ്സിലെ ഓൎമ്മ ഈ വൃശ്ചികം ൧൨-ാം നു തിങ്കളാഴ്ച പതിവുപോലെ നടത്തപ്പെടുന്നതാണു.

❖ ❖ ❖

കാലംചെയ്ത മാർ പൌലൂസ അത്താനാസ്യോസു മെത്രാപ്പോലീത്താ തിരുമനസ്സിലെ നാല്പതാം ദിവസഅടിയന്തിരം ഈ വൃശ്ചികമാസം ൨൮-ാംനു ആലുവായിൽവച്ചു നടത്തപ്പെടുന്നതാകുന്നു.

❖ ❖ ❖

എം. എന്നു. ഒ. താഴെ പറയുംപ്രകാരം ഞങ്ങൾക്കു എഴുതിയിരിക്കുന്നു. "പാത്രിയക്കാസ്ഥാനം സംബന്ധിച്ചു ഇടവകപ്പത്രികയും താരകയും തമ്മിൽ നടന്നവാദങ്ങളെ പുസ്തകരൂപത്തിൽ അച്ചടിക്കാൻപോകുന്നു എന്നു താരക പ്രസ്താവിച്ചിരുന്ന

പ്രകാരം പുസ്തകം ഇറങ്ങികണ്ടു. ഇടവകപ്പത്രികയിലെ ലേഖനങ്ങളുടെ വാല്യം തലയും മുറിച്ചു വായനക്കാരെ കബളിപ്പിക്കാൻ താരക ഒരു നല്ല വിദ്യ ചെയ്തിരിക്കുന്നു. അതിനെ വെളിപ്പെടുത്തുന്നതായി ഇതോടുകൂടി അയക്കുന്ന ലേഖനം പ്രസിദ്ധപ്പെടുത്തണമെന്നപേക്ഷിക്കുന്നു"

ഈ ലേഖനം കിട്ടിയപ്പോൾ പത്രിക ചേർത്തു തീർന്നുപോയതിനാൽ അടുത്തതിലേക്കു മാററിയിരിക്കുന്നു. ഇ. പ. പ.

❖ ❖ ❖

തിരുവല്ലായിൽനിന്നു ഒരാൾ എഴുതുന്നതു—൩-ാം നമ്പ്ര ലഘുലേഖയെ ഖണ്ഡിച്ചു കോവൂർ തോമ്മാകത്തനാർ അവർകൾ ഒരുപ്രസംഗം ഈ മാസം ൯-ാംനു- ഞായറാഴ്ച നടത്തിയതായി സഭാതാരകയിൽ പ്രസ്താവിച്ചിരുന്നല്ലൊ. ലഘുലേഖയിലെ ചില സംഗതികളെ ദുർയുക്തികൊണ്ടു ആക്ഷേപിച്ചു അദ്ദേഹം ഒരുപ്രസംഗം നടത്തി.

എന്നാൽ ൨൭-ാംനു- ഞായറാഴ്ച പകൽ ഒന്നര മണിമുതൽ അഞ്ചരമണിവരെ തിരുവല്ലാ കമ്പോളത്തിൽവച്ചു ദിവ്യശ്രീ തേറുവേലിൽ മത്തായികത്തനാർ അവർകൾ അല്ലുതോമ്മാകത്തനാർ നടത്തിയതായ പ്രസംഗത്തേയും പ്രസംഗമൂലത്തേയും പരിച്ഛേദം ഖണ്ഡിച്ചു സരസമായും ലളിതമായും ഒരു പ്രസംഗം നടത്തുകയും ആളുകൾ അനുമോദസഹിതം പിരികയും ചെയ്തിരിക്കുന്നു.

എന്നാൽ അന്നേദിവസം തോമ്മാകത്തനാർ അവർകൾ ടി സ്ഥലത്തുവച്ചു ഒരു പ്രസംഗം നടത്തുമെന്നു പരസ്യപ്പെടുത്തിയിരുന്നു എങ്കിലും ദിവ്യശ്രീ തേറുവേലിൽ മത്തായികത്തനാർ അവർകൾ ഹാജരായിരുന്നതുകൊണ്ടു ടിയാൻ വന്നിട്ടില്ലായിരുന്നു.

❖ ❖ ❖

കുന്നംകുളങ്ങരെനിന്നു ഒരു ലേഖകൻ എഴുതുന്നതു—പരേതനായ മാർ ഗ്രീഗോറിയോസു മെത്രാപ്പോലീത്താ തിരുമേനിയുടെ സ്മാരകാർത്ഥം ഇവിടെ ഏർപ്പെടുത്തീട്ടുള്ള "മാർ ഗ്രീഗോറിയോസു മെമ്മോറിയൽ സിറിയൻബാലയോഗക്കാർ" ഈ തുലാമാസം ൨൦-ാംനു- ശനിയാഴ്ച വളരെ കേമമായി കൊണ്ടാടിയിരിക്കുന്നു. കാലേകൂട്ടി പ്രസിദ്ധപ്പെടുത്തിയിരുന്ന പ്രോഗ്രാമനുസരിച്ചു രാവിലെ ഏഴു മണിക്കു തെക്കെ കുരിശുപള്ളിയിൽ കുർബ്ബാന നടത്തപ്പെടുകയും കുർബ്ബാനാനന്തരം അവിടെ കൂടിയിരുന്നവർക്കെല്ലാം വളരെ കേമമായി ഒരു തേയിലസല്ക്കാരം നൽകുകയും ചെയ്കയുണ്ടായി. കുർബ്ബാനയ്ക്കു യോഗാംഗങ്ങൾ മിക്കവരും സന്നിഹിതരായിരുന്നു എന്നുള്ളതും പ്രസ്താവയോഗ്യമാണു. ഏകദേശം ൧൧ മണിക്കു കുട, കൊടി മുതലായ ആഡംബരങ്ങളോടും വാദ്യഘോഷങ്ങളോടും കൂടി ഒരു ഘോഷയാത്ര നടത്തുകയും ഇടയ്ക്കിടയ്ക്കു ചിയർ പറക മുതലായ ആഹ്ലാദശബ്ദങ്ങളോടുകൂടെ മാർ ഇഗ്നേഷ്യസ് ഹൈസ്കൂളിൽ എത്തുകയും ചെയ്തു. അനന്തരം പ്രസ്തുത സംഘത്തിന്റെ ഒരു പ്രത്യേകയോഗം ദിവ്യശ്രീ സി. വി. മാത്തുകത്തനാർ അവർകളുടെ അഗ്രാസനാധിപത്യത്തിൻകീഴിൽ കൂടുകയും സ്ഥലത്തുള്ള കശീശന്മാർ, ശെമ്മാശ്ശന്മാർ, സ്കൂൾ മാനേജരായ പനയ്ക്കൽ ഐ. പാത്തപ്പൻ സ്കൂൾവാദ്ധ്യാന്മാർ എന്നിവരാലും മററു അനേകരാലും സദസ്സു വളരെ അലംകൃതമാകയും ചെയ്തു. പ്രോഗ്രാമനുസരിച്ചു സന്ദർഭോചിതങ്ങളായ പ്രസംഗങ്ങളും ഭക്തിസമ്മിശ്രങ്ങളായ ഗാനങ്ങളും മററും നടത്തി അടുത്തയാണ്ടിൽ ഇതിലും ഉപരിയായ വിധത്തിൽ ആഘോഷിക്കുന്നതിനു നിശ്ചയിക്കുകയും അഞ്ചര മണിക്കു പ്രാർത്ഥനാനന്തരം യോഗം പിരിയുകയും ചെയ്തു.

## കോതമംഗലത്തു ചെറിയപള്ളിയുടെ സങ്കടം.

അല്ലയോ പത്രികേ! ബലഹീനയായ എന്റെ സംഗതികളെക്കുറിച്ചു ഇതിനു മുമ്പു നിനക്കറിവുണ്ടെങ്കിലും നീ ഇന്നുവരെ ഇനിക്കുവേണ്ടി ഒരു ശിപാശി പറഞ്ഞിട്ടുള്ളതായി ഞാൻ ഓക്കുന്നില്ല. ഇപ്പോൾ സ്വല്പമായ ചില പ്രമേയങ്ങളെ പററി നീ ശിപാശി പറയേണ്ടതായി വന്നതിൽ ഇനിക്കു അനല്പമായ കുണ്ഠിതമില്ലന്നില്ല. എന്റെ പേരു "കോതമംഗലത്തു മാത്തോമാൻ ചെറിയ പള്ളി" എന്നാണ. എന്റെ മാതാവു അടുത്തുള്ള വലിയ പള്ളിയാണ. എന്റെ മക്കൾ എന്റെ മാതാവിനെപ്പോലെയും സഹോദരികളെപോലെയും അതിലധികമായും എന്നെ ഏനകേനപ്രകാരേണ അലങ്കാരഭൂഷിതയാക്കി എന്നുള്ളതു പരമാഹ്ലാദംതന്നേ. പ്രസ്തുത മാതാവിനെപ്പോലെയും സഹോദരികളെപ്പോലെയും ഉള്ള സൌന്ദൎയ്യം, ഖ്യാതി ആദിയായ സൽഗുണങ്ങൾ ഇനിക്കുണ്ടെങ്കിലും എന്റെ ശിരസ്സിനു ഒരു ഭംഗം നേരിട്ടിട്ടു ഏകദേശം ഏഴെട്ടു കൊല്ലത്തോളമായിരിക്കുന്നു. ആയതു എന്റെ മക്കൾ ചികിത്സിച്ചു സുഖമാക്കുകയോ അതിനായി ഉത്സാഹിക്കയോ ചെയ്യാതിരിക്കുന്നതിനാൽ എന്റെ മനസ്സിൽ ഉണ്ടാകുന്ന വിഷണ്ണത ഇനിക്കു മൎമ്മവേധകമാണെന്നു ഇപ്പോൾ വിഫലമാനസസമേതം പ്രസ്താപിക്കാതിരിപ്പാൻ ഗത്യന്തരമില്ല. എന്നോടു അധികം സ്നേഹമുണ്ടായിരുന്ന ഒരു പുത്രൻ ദിനംപ്രതി എന്നപോലെ എന്നെ പോററി സംരക്ഷിച്ചിരുന്നു എങ്കിലും ആ പുത്രൻ ഈ കഴിഞ്ഞ ചിങ്ങത്തിൽ ചരമഗതിയെ പ്രാപിച്ചതിൽ ഇനിക്കും അല്പമല്ലാത്ത മനോഖേദമുണ്ടു. ആ പുത്രൻ എന്നെ വിവിധപ്രകാരം അലങ്കാരഭൂഷിതയാക്കി എന്നുള്ളതും ഈ ഘട്ടത്തിൽ ഞാൻ വിസ്മരിക്കുന്നില്ല. എന്റെ മക്കളിൽ ഒരുത്തക്കും എന്നോടു വഴക്കില്ലെങ്കിലും ചിലർ നിരുത്സാഹികളായി തീൎന്നതുകൊണ്ടും ചിലർ പള്ളിവഴക്കിൽ ഉൾപ്പെട്ടതുകൊണ്ടും ഇനിക്കു അവരോടുള്ള പ്രണയമാകുന്ന വല്ലി കുറഞ്ഞുവരുന്നു എന്നുള്ളതും എന്റെ മക്കൾ ഓൎത്തുകൊള്ളട്ടേ.

എന്റെ ഒരു കൊച്ചുപട്ടക്കാരൻ ഞായറാഴ്ചതോറും പ്രസംഗിച്ചിട്ടും എന്റെ മക്കളിൽ മിക്കവരും ഞായറാഴ്ചയും പെരുനാളുകളും ശരിയായി ആചരിക്കാതെ വേല എടുക്കുന്നതു എനിക്കശേഷം പിടിക്കുന്നില്ല. സ്വസ്ഥദിവസത്തിൽ വിറക പെറുക്കിയവനു എന്തു ഭവിച്ചെന്നു നോക്കുവിൻ. (സംഖ്യ: ൧൫- ൩൨—൩൬). അതുമെന്ന്യേ കൊച്ചുതിരുമേനിയിൽ നിന്നു പ്രസംഗത്തിന്നായി അനുവാദം സിദ്ധിച്ച ഒന്നുരണ്ടു വഴികാട്ടികൾ ഒരു താലന്തു വാങ്ങിച്ചവപ്പോലെ കൃത്യങ്ങൾ നിവ്വഹിക്കുന്നില്ലെന്നുമാത്രമല്ല അവരുംകൂടെ ശാബത ആചരിക്കാതെ നടക്കുന്നതിൽ ഇനിക്കുള്ള മനോവേദന എന്റെ പത്രമേ! എഴുതിയറിയിപ്പാൻ പ്രയാസംതന്നേ. എന്റെ മക്കളേ "നേൎന്നിട്ടു കഴിക്കാതിരിക്കുന്നതിനെക്കാൾ നേരാതിരിക്കുന്നതു നല്ലതെന്നു" പ്രസംഗക്കാരൻ പറയുംപോലെ നിങ്ങൾ പ്രസംഗത്തിനു ഏററിട്ടു ആയതു നിവ്വഹിക്കാതിരിക്കുന്നതിനേക്കാൾ നല്ലതു ഏൾക്കാതിരിക്കയായിരുന്നു. എന്റെ പ്രിയ മക്കളെ ഇനിയെങ്കിലും നശീകരിക്കപ്പെട്ട നികൃഷ്ട സൈന്യങ്ങൾ ലാക്കുനോക്കി നടക്കുന്ന ഇക്കാലത്തു സുവിശേഷവേലയിൽ നിങ്ങൾ ആരംഭശൂരന്മാരായിരിക്കാതെ കഴിയുന്നതും യത്നിച്ചുകാണ്മാൻ ഈയുള്ളവൾ ആഗ്രഹിക്കുന്നു. എന്റെ ഓമനയേ! ഇനി നിന്നോടു പറയാനുള്ളതു മറെറാന്നുമല്ല എന്റെ കണക്കിനെ സംബന്ധിച്ചാണ. പരുമല, ഓമല്ലൂർ, ആലുവാ മുതലായ സഹോദരികളുടെ തിരച്ചു പ്രസിദ്ധപ്പെടുത്തിയതു നീ ഓക്കുന്നുണ്ടായിരിക്കുമല്ലോ. എന്റെ കണക്കു ആണ്ടുതോറും വികാരി, കൈക്കാരന്മാർ മുതലായവർ കേൾക്കണമെന്നും ആ ആണ്ടത്തെ ആദ്യാപി ഉള്ള കണക്കു എഴുതി ഒരു തിരട്ടു മേൽപ്പട്ടിലും ഒന്നു ഇടവകഭരിക്കുന്ന വന്ദ്യപിതാവിനും അയച്ചുകൊടുക്കണമെന്നായിരുന്നു മുമ്പുള്ള ഉടമ്പടിയിൽ എന്റെ മക്കൾ നിശ്ചയിച്ചിരുന്നതു. അതനുസരിച്ചു കുറെകാലം ഭംഗിയായി നടത്തിയതായിട്ടു ഞാൻ ഓക്കുന്നു. എന്നാൽ ഇപ്പോൾ ഒരു നാലഞ്ചു കൊല്ലമായി എന്റെ കണക്കുകൂടെ കേൾക്കാതെ മൌനം ദീക്ഷിച്ചിരിക്കുന്ന എന്റെ മക്കളോടു ഇനിക്കുള്ള കുലംകഷമായ വിഷാദം എന്റെ ചേതസ്സിൽ പ്രതിമുഹൂൎത്തം ജ്വലിപ്പിക്കുന്നുണ്ടെന്നുള്ളതു എന്നെപററി സ്വല്പമറിവുള്ളവൎക്കു അറിയാവു

# മലങ്കര ഇടവക പത്രിക.

## അവശേഷം.

പുസ്തകം ൧൩     ൧൦൮൩     തുലാം ലക്കം ൧൨

കോട്ടയം അങ്കമാലി ഇടവകകളുടെ കാലം ചെയ്തു
നി. വ. ദി. ശ്രീ.
മാർ പൌലൂസ് അത്താനാസ്യോസ്
മെത്രാപ്പോലീത്താ അവർകൾ.



ശരീരത്തിന്റെ അസ്വാസ്ഥ്യംമൂലം കുറെകാലമായി ഇടവകഭരണം ഒഴിഞ്ഞു സുഖക്കേടിൽ ഇരുന്നിരുന്ന കോട്ടയം അങ്കമാലി ഇടവകകളുടെ മാർ പൌലൂസ് അത്താനാസ്യോസു മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ട് ഈ മാസം (സുറിയാനികണക്കിൽ) ൨൦-ാം തീയതി (മലയാം കണക്കിൽ ൧൭-ാം തീയതി) ശനിയാഴ്ച പകൽ ആലുവാപള്ളിയിൽ വച്ച് പരലോക പ്രാപ്തനായിരിക്കുന്നു എന്നുള്ള ദുഃഖകരമായ വാൎത്ത അത്യന്ത വ്യസനത്തോടുകൂടി ഞങ്ങൾ വായനക്കാരെ അറിയിച്ചുകൊള്ളുന്നു.

ആലുവാ ഇദ്ദേഹത്തിന്റെ സ്ഥിരതാമസമായിരുന്നു എങ്കിലും സുഖക്കേടുമൂലം കുറെനാളായി അകപ്പറമ്പു പള്ളിയിൽ ആയിരുന്നു താമസിച്ചിരുന്നതു. എങ്കിലും ശവസംസ്കാരം ആലുവാ പള്ളിയിൽ ആയിരിക്കണമെന്നു അവിടുത്തേക്കു അപേക്ഷയുണ്ടായിരുന്നതിനാൽ സുഖക്കേടു അസാദ്ധ്യമെന്നു തോന്നിയതിനോടുകൂടി ആലുവായിലേക്കു കൊണ്ടുപോരികയാണു ചെയ്തതു. വലിയ തിരുമനസ്സിലെ ആവശ്യപ്രകാരം കണ്ടനാടു ഇടവകയുടെ നി. വ. ദി. ശ്രീ. മാർ ഈവാനിയോസു മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു ആലുവായ്ക്കു നീങ്ങുകയും അന്ത്യ

ശുശ്രൂഷകൾ മുതലായ്യ ഈ തിരുമേനിയാൽ കഴിക്കപ്പെട്ടുകയും ചെയ്തു. ൨൧-ാം തിയതി ഞായറാഴ്ച സമീപമുള്ള മിക്ക പള്ളിക്കാരുടെയും അനേകം പട്ടക്കാർ റമ്പാന്മാർ മുതലായവരുടെയും സാന്നിദ്ധ്യത്തോടുകൂടെയും മാർ ഈവാനിയോസ് മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു ശവസംസ്കാര ശുശ്രൂഷ കഴിച്ചു.

കാലം ചെയ്ത ഈ പിതാവിന്റെ ഒരു ജീവചരിത്രം വായനക്കാരുടെ അറിവിനുവേണ്ടി ചുരുക്കത്തിൽ താഴെ എഴുതിക്കൊള്ളുന്നു.

ഈ വന്ദ്യപിതാവു വടക്കൻപറവൂർ പള്ളി ഇടവകയിൽ കടവിൽ കുഡുംബത്തിൽ കൊല്ലം ൧൦൦൯-ൽ ജനിച്ചു. ആ കാലാവസ്ഥയിൽ പ്രാപിക്കാവുന്ന നാട്ടുഭാഷാ വിദ്യാഭ്യാസം ചെയ്തശേഷം വൈദികജോലിക്കായി വേർതിരിക്കപ്പെട്ടു. പിന്നത്തേതിൽ അസാമാന്യ സാമർത്ഥ്യം പ്രദർശിപ്പിക്കയാൽ ഗുരുക്കന്മാരുടെ തൃപ്തിക്കു ഈ ശെമ്മാശു ചെറുപ്പത്തിലെ പാത്രീഭവിച്ചു. സുറിയാനിഭാഷയിലും ആ ഭാഷയിൽ വൈദികശ്രേഷ്ഠന്മാരാൽ എഴുതപ്പെട്ട വേദശാസ്ത്ര ഗ്രന്ഥങ്ങളിലും നല്ല പാഠം സമ്പാദിച്ചശേഷം കാലം ചെയ്തുപോയ മാർ ഗ്രീഗോറിയോസു ബാവായിൽനിന്നു കശീശാസ്ഥാനം പ്രാപിക്കയും സ്വന്ത ഇടവകയുടെ ഭരണം കയ്യേല്ക്കയും ചെയ്തു. പൌലൂസ് കശീശായിൽ പ്രശോഭിതങ്ങളായിരുന്ന സന്മാർഗ്ഗനിഷ്ഠ, ദൈവഭക്തി, സത്യസന്ധത, പ്രസംഗചാതുര്യം, കണിശം മുതലായ വിശേഷഗുണങ്ങൾ തന്റെ ഇടവകക്കാരുടെയും ചുറ്റുമുള്ള പള്ളിക്കാരുടെയും ഇടയിലും ക്രമേണ മലങ്കര ഒട്ടുക്കും പ്രസിദ്ധമായിത്തീർന്നതിനാൽ കഴിഞ്ഞുപോയ മാത്യൂസ് അത്താനാസ്യോസു മെത്രാന്റെ ഭരണത്തിൽ കോട്ടയത്തു സിമ്മനാരിയിൽ കൊല്ലം ൧൦൪൬-ാമാണ്ടിടക്കു സുറിയാനി പഠിത്വം ആരംഭിച്ചപ്പോൾ ഇദ്ദേഹം അന്നത്തെ പ്രധാന മല്പാനായി നിയമിക്കപ്പെട്ടു. മല്പാന്റെ നിലയിലും അദ്ദേഹം തന്റെ ശിഷ്യന്മാരുടെ മാത്രമല്ല മലങ്കരെ എല്ലാ പള്ളിക്കാരുടെയും രഞ്ജന പ്രാപിച്ചു. സന്മാർഗ്ഗനടപടികളിൽ പ്രതിപത്തിയില്ലാതിരുന്ന അന്നത്തെ സിമ്മനാരി ഭാരവാഹികളുടെ ഇടയിൽ ഇദ്ദേഹം ഒരു വ്യത്യസ്തമായിരുന്നു എന്നു എല്ലാവരാലും ഐകകണ്ഠ്യേന സമ്മതിക്കപ്പെട്ടിരുന്നു.

ഇങ്ങനെ സിമ്മനാരിയിൽ പഠിപ്പിച്ചുകൊണ്ടിരിക്കുമ്പോളായിരുന്നു കാലംചെയ്യ പാത്രിയക്കീസുബാവാ തിരുമനസ്സുകൊണ്ടു മലയാളത്തു എഴുന്നെള്ളിയതു. ബാവായുടെ വരവോടു കൂടി മത്യൂസ് അത്താനാസ്യോസു മെത്രാനെ ബാവായുടെ അടുക്കൽ കൊണ്ടുപോയി ക്ഷമായാചന ചെയ്യിച്ചു സമാധാനമുണ്ടാക്കാമെന്നുള്ള ഉദ്ദേശത്തോടു കൂടെ നമ്മുടെ പൌലൂസ് മല്പാൻ കുറെ ശ്രമം ചെയ്തു. അതിനു അദ്ദേഹം വഴിപ്പെട്ടില്ലന്നു മാത്രമല്ല അദ്ദേഹം നാൾക്കുനാൾ വഷളത്വത്തിൽ വദ്ധിക്കയാണ് ചെയ്തുകൊണ്ടിരുന്നതെന്നു കാണുകയാൽ പൌലൂസ് മല്പാൻ തന്റെ മല്പാൻ ജോലിയും ശമ്പളവും ഉപേക്ഷിച്ചു പാത്രിയക്കിസുബാവായുടെ തിരുമുമ്പാകെ എത്തി അഭയം പ്രാപിച്ചു. ഇങ്ങനെ പെട്ടന്നു സിമ്മനാരി വിട്ടുപോകുവാൻ ഉണ്ടായ ഒരു തൽക്കാലകാരണം. ഈ പിതാവിന്റെ തിരുവായിൽ നിന്നുതന്നെ ഞങ്ങൾ കേട്ടിട്ടുള്ളതു ഇപ്രകാരമാകുന്നു. ഒരു ദിവസം സന്ധ്യാസമയം മല്പാനും ശിഷ്യന്മാരായ ശെമ്മാശന്മാരും സിമ്മനാരി പള്ളിയിൽ പതിവു പ്രകാരമുള്ള പ്രാൎത്ഥനാശുശ്രൂഷ നടത്തികൊണ്ടിരിക്കുമ്പോൾ മത്യൂസ് അത്താനാസ്യോസു സാവധാനത്തിൽ നടന്നു പ്രാൎത്ഥിക്കുന്നവരുടെ പിന്നിൽവന്നു കൈ കൊട്ടികൊണ്ടു ഉറച്ചശബ്ദത്തിൽ വള്ളപ്പാട്ടു പാടുകയും പ്രാൎത്ഥിക്കുന്നവരെ അസഭ്യവാക്കുകൾ പറകയും ചെയ്തു. മദ്യപാനംകൊണ്ടു ബുദ്ധി മറിഞ്ഞിരുന്ന ആളിനോടു അപ്പോൾ വല്ലതും പറഞ്ഞാൽ വെട്ടാൻവരുന്ന കന്നിനോട് വേദം ഓതുന്നതുപോലെയാകുമെല്ലൊ എന്നു ഭയന്നു നമ്മുടെ മല്പാൻ അന്നേദിവസം മൌനമായിരുന്നുകളഞ്ഞു. അടുത്തനാൾ രാവിലെ ആ "വൈദിക ശ്രേഷ്ഠനോടു" തന്റെ അവിവേകപ്രവൃത്തിയെക്കുറിച്ചു മല്പാൻ സങ്കടത്തോടുകൂടെ സംസാരിച്ചപ്പോൾ മാനസാന്തരപ്പെടുന്നതിനു പകരം "നീ എന്നെ സന്മാൎഗ്ഗം പഠിപ്പിക്കാൻ വരുന്നോ" എന്നു പറഞ്ഞുംകൊണ്ടു മല്പാനെ തൊഴിക്കാൻ ഭാവിച്ചതിനോടുകൂടി ഇനി ഈ അഭക്തന്റെ കീഴിരിക്കയില്ലന്നു ശപഥം ചെയ്തു സിമ്മനാരിയിൽ നിന്നു മല്പാൻ പൊയ്ക്കളകയാണുണ്ടായതു. പിന്നീടു പാത്രിയക്കീസുബാവാ ഇദ്ദേഹത്തെ റമ്പാനാക്കുകയും ൧൦൫൨-വൃശ്ചികം ൧൮-ാം തീയതി വടക്കൻപറവൂർ പള്ളിയിൽവെച്ചു മാർ അത്താനാസ്യോസു എന്ന

സ്ഥാനപ്പേരിൽ മെത്രാനായി വാഴിച്ചു കോട്ടയം ഇടവകയ്ക്കു നിയമിക്കുകയും ചെയ്തു. കോട്ടയത്തു സിമ്മനാരി വിധി നടത്തി കൈവശം കിട്ടിയതിനോടുകൂടി മൂന്നാലുവർഷത്തോളം അവിടത്തെ പഠിത്വത്തിന്റെ മാനേജമെന്റു വഹിച്ചതു ഈ വന്ദ്യ പിതാവായിരുന്നു.

അങ്കമാലി ഇടവകയുടെ മാർ ക്രൂറിലോസ് മെത്രാപ്പോലീത്താ കാലം ചെയ്തപ്പോൾ പാത്രിയർക്കീസു ബാവാ തിരുമനസ്സുകൊണ്ടു ആ ഇടവകയും മാർ അത്താനാസ്യോസു മെത്രാപ്പോലിത്തായെ ഭരമേല്പിച്ചു. മാർ ക്രൂറിലോസിനാൽ ആരംഭിക്കപ്പെട്ട ആലുവാ പള്ളിയുടെ പണിപൂർത്തിയാക്കിയതു ഇദ്ദേഹമായിരുന്നു. അതുകൂടാതെ ആലുവായിൽ ഒരു സിമ്മനാരി പണിയിപ്പാൻ വേണ്ട ഏർപ്പാടുകളും ഇദ്ദേഹം ചെയ്തു. അതിന്റെ പണി മുഴുവനായിട്ടില്ലെങ്കിലും മിക്കവാറും തീർന്നിരിക്കയാണു. ഈ വന്ദ്യപിതാവു രോഗത്തിൽ വീഴുന്നതിനു വളരെ മുമ്പെതന്നെ തന്റെ സർവ്വസ്വത്തുക്കളും ആലുവാസിമ്മനാരിക്കു മരണപത്രം മൂലം ദത്തം ചെയ്കയും അതിന്റെ കാര്യാന്വേഷണത്തിനു പ്രത്യേകം വ്യവസ്ഥകൾ ചെയ്കയും ചെയ്തിട്ടുണ്ടു. പഠിപ്പു, ദൈവഭക്തി, സത്യം, സന്മാർഗ്ഗം, കണിശം, എന്നിങ്ങനെ പല ഗുണങ്ങളുടെ വിളനിലമായിരുന്ന ഈ പുരോഹിതന്റെ നിര്യാണം മലങ്കരെയ്ക്കു ഒരുവലിയ നഷ്ടമാകുന്നു.

മരണവാർത്ത കോട്ടയത്തു അറിവുകിട്ടിയ ഉടൻ ഇവിടെയുള്ള എല്ലാ പള്ളികളിലും ദുഃഖമണി അടിക്കയും യോഗം കൂടി തങ്ങളുടെ പിതാവിനുവേണ്ടി പ്രാർത്ഥനകളും ശുശ്രൂഷകളും കഴിക്കയും ചെയ്തു. ഈ പിതാവിന്റെ ആത്മാവിനുവേണ്ടിയും അദ്ദേഹത്തിന്റെ പ്രാർത്ഥന നമുക്കു ഒരു കോട്ടയായിരിപ്പാൻ വേണ്ടിയും വായനക്കാർ എല്ലാവരും പ്രാർത്ഥിപ്പാറാകണം.

